

ചിത്രണം :

എസ്. ഭട്ടാചാര്യ

വിവർത്തനം :

കെ. പി. ആർ. പിള്ള



നാഷണൽ ബുക്ക് ട്രസ്റ്റ്, ഇന്ത്യ

നെഹ്റു ബാലപുസ്തകാലയം




വിഷ്ണു പ്രഭാകർ





സിരാജുദ്ദൌള

1972 (Saka 1893)
ഒന്നാമത് റിപ്രിന്റ് 1987 (Saka 1909)
രണ്ടാമത് റിപ്രിന്റ് 1989 (Saka 1911)



രൂ. 6.00

STORY OF SWARAJYA (PART I) (Malayalam)

പ്രസാധകർ : ഡയറക്ടർ, നാഷണൽ ബുക്ക് ട്രസ്റ്റ്, ഇന്ത്യ,
എ-5, ഗ്രീൻ പാർക്ക്, ന്യൂ ഡൽഹി-110016



## ഇന്ത്യയുടെ സ്വാതന്ത്ര്യകഥ

ബ്രിട്ടീഷുകാർ ആദ്യം ഇന്ത്യയിൽ വന്നതു് വ്യാപാരത്തിനായിരുന്നു. പക്ഷെ ഭരണകർത്താക്കളായി അവരിവിടെ തുടരുകയാണുണ്ടായതു്. ഓരോരോ പ്രവിശ്യകളായി ക്രമത്തിൽ അവർ രാജ്യം മുഴുവൻ കയ്യടക്കിവച്ചു ഇരുന്നൂറു കൊല്ലത്തോളം അവർ അധികാരത്തിൽ തുടർന്നു. അതിനിടയ്ക്കു് സ്വാതന്ത്ര്യം തിരിച്ചെടുക്കുന്നതിലേയ്ക്കു് നാം പലേ സമരങ്ങൾ നടത്തുകയും, ഓരോരോ ഉപായങ്ങൾ പരീക്ഷിച്ചുനോക്കുകയും ചെയ്തു.

ബ്രിട്ടീഷ്ഭരണത്തിന്റെ ആരംഭം 1757-ലെ പ്ലാസ്സി യുദ്ധം മുതൽക്കാണെന്ന് പൊതുവിൽ കരുതപ്പെടുന്നു. ആ യുദ്ധത്തിൽ ബംഗാൾ നവാബായ സിറാജുദ്ദൗളയെ ബ്രിട്ടീഷുകാർ പരാജയപ്പെടുത്തി. അതു് ഒരു യുദ്ധമെന്നതിനേക്കാൾ കേവലം ഒരു ഏററുമുട്ടൽ മാത്രമായിരുന്നുവെങ്കിലും, അതിന്റെ അനന്തരഫലങ്ങൾ പ്രധാനങ്ങളായിരുന്നു. ഇന്ത്യയിൽ ബ്രിട്ടീഷ്സാമ്രാജ്യത്തിന്റെ അടിസ്ഥാനമിട്ടതു് അതാണു്.

ആദ്യമൊക്കെ മുകിലചക്രവർത്തിമാരുടെ സദസ്സിൽ സമ്മാനങ്ങളും, കപ്പവും നൽകുന്നവരായാണു് ബ്രിട്ടീഷുകാർ പ്രത്യക്ഷപ്പെട്ടതെങ്കിലും, ക്രമേണ അവരുടെ സമീപനരീതി മാറി. ഷാ ആലം ദൽഹി സിംഹാസനാധിപതിയും, വെല്ലസ്ലി പ്രഭു ഈസ്റ്റിന്ത്യാ ക



മ്പനിയുടെ പ്രവിശ്യകളുടെ ഗവണ്ണറുമായിരിക്കെ നടന്നതാണ്" ഇനിപ്പറയുന്ന സംഭവം.

ഒരു ദിവസം വെല്ലസ്ലിയുടെ ഒരു ദൂതൻ മുകിലരാജസദസ്സിലെത്തി. ചക്രവത്തിയെ താണുതൊഴുതുകൊണ്ട് ആ 'വസീർ' ഇങ്ങിനെ ഉണർത്തിച്ചു:

''ചക്രവർത്തി തിരുമേനി, അവിടത്തെ പരിഗണനയ്ക്കായി ഒരു നിർദ്ദേശം സമർപ്പിക്കാൻ വെല്ലസ്ലി പ്രഭു ആഗ്രഹിക്കുന്നു.''

''എന്താണാ നിർദ്ദേശം?'' ചക്രവർത്തി ചോദിച്ചു.

വസീർ വിളറിപ്പോയി. വാക്കുകൾ പുറത്തേയ്ക്കു വരുന്നില്ലെന്നു തോന്നി.

''എന്താ കാര്യം? പറയൂ'' ചക്രവർത്തി കൽപിച്ചു.



വസീർ ധൈര്യം സംഭരിച്ച ശേഷം, മടിച്ചു മടിച്ചു് ഇങ്ങിനെ പറഞ്ഞു.

''തിരുമേനി എൻെറ ധിക്കാരം ക്ഷമിക്കണം. തിരുമേനിയും സദസ്സും മോൺഘലീറിലേക്ക മാറണമെന്നാണു് വെല്ലസ്ലി പ്രഭു നിർദ്ദേശിക്കുന്നതു്.''

ചക്രവർത്തിയുടെ മുഖം കോപംകൊണ്ടു ചുവന്നു. അദ്ദേഹം ഗർജ്ജിച്ചു.

''എന്തു് പറഞ്ഞു? ദൽഹി വിടണമെന്നോ! മോൺഘലീറിലേക്ക പോകണം അല്ലേ? സാമ്രാജ്യസിംഹാസനം നാം കൈവെടിയണമെന്നാണു് ഗവർണ്ണർ ആഗ്രഹിക്കുന്നതു്. അയാൾക്കു് അധികാരം തട്ടിപ്പറിക്കാൻ. ദൽഹി ഭരിക്കുന്നയാൾ ഇന്ത്യയും ഭരിക്കുന്നവെന്നു് അങ്ങേർക്കറിയാം. നാം വൃദ്ധനായെങ്കിലും, താമർലേനിൻെറ രക്തമാണു് ഈ സിരകളിൽ ഒഴുകുന്നതു്! നാം ദൽഹി വിടില്ല. ഇതു കനത്ത അപമാനമാണു്. ഈ നിർദ്ദേശം പരിഗണിക്കാൻ നാം വിസമ്മതിക്കുന്നു.''

നിർദ്ദേശം പിൻവലിക്കപ്പെട്ടു. എങ്കിലും അല്പനാളുകൾക്കുള്ളിൽ ചക്രവർത്തിയുടെ നില പരുങ്ങലിലായി. ചെമപ്പുകോട്ടയ്ക്കു പുറത്തു്, അദ്ദേഹത്തിൻെറ കല്പനകൾ നടക്കാതായി. ചക്രവർത്തിയല്ല, അനുചരന്മാരും, ഫലത്തിൽ, കോട്ടയ്ക്കുള്ളിൽ തടവുകാരായി. ക്രമേണ, മുകിലസാമ്രാജ്യത്തിനു പുറമെ, ഔദു്, സററാറ, പന്ന, ഝാൻസി, നാഗ്പ്പൂർ, സാംബൽപ്പൂർ എന്നിങ്ങനെ മററു പലേ പ്രവിശ്യകളും ബ്രിട്ടീഷുകാർ അധീനപ്പെടുത്തി.

അങ്ങിനെ വിസ്തൃതമായ ഇന്ത്യൻപ്രദേശങ്ങൾ ബ്രിട്ടീഷുകാർ അധീനമാക്കുകയും, കച്ചവടം നടത്തുന്ന എന്ന ഭാവേന സ്വന്തം മടിശ്ശീല വീർപ്പിക്കുകയും ചെയ്തു. അധികാരക്ഷയം നേരിട്ട രാജവംശങ്ങൾ അസന്തുഷ്ടങ്ങളായി. ബ്രിട്ടീഷുകാർ ഏർപ്പെടുത്തിയ പുതിയ ഭൂവുടമസമ്പ്രദായം, ഗ്രാമങ്ങളിൽ അസ്വാസ്ഥ്യമുണ്ടാക്കി. വിദ്യാസമ്പന്നർക്ക വിദ്വേഷമുണ്ടാക്കിയ കാര്യങ്ങളുമായിരുന്നു മതപ്രചരണവും, പാശ്ചാത്യവിദ്യാഭ്യാസപ്രചരണവും.

നീറിപ്പുകഞ്ഞുകിടക്കുന്ന അസംതൃപ്തി, 1857-ൽ ആളിക്കത്തി. സൈന്യത്തിൻെറ പിന്തുണയോടെ, പലേ രാജാക്കന്മാരും നവാബുമാരും, ബ്രിട്ടീഷധീശത്വം അവസാനിപ്പിക്കാൻ ഒരുമ്പെട്ടു. സാധാരണയായി ശിപായി ലഹള എന്നറിയപ്പെട്ടുവരുന്ന ഒന്നാം ഇന്ത്യൻ സ്വാതന്ത്ര്യസമരമാണിതു്.

നിർഭാഗ്യവശാൽ നാം വിജയിച്ചില്ല. അതിലത്ഭുതമില്ല. എന്തെന്നാൽ നമുക്കു് ഐക്യമില്ലായിരുന്നു. നമ്മുടെ ഉള്ളിൽ ദേശീയചൈതന്യമില്ലായിരുന്നു. അവിശ്വാസവും, ഭിന്നതകളും നമ്മുടെ അണികളെ ശിഥിലമാക്കി. അനേകം ഇന്ത്യക്കാർ ബ്രിട്ടീഷുകാരെ സഹായിച്ചു. ഇതിനൊക്കെപ്പുറമെ, ബ്രിട്ടീഷുകാർ ആയുധസജ്ജരായിരുന്നു; നാം അങ്ങിനെയല്ലായിരുന്നു.

ലഹള ബ്രിട്ടീഷുകാരെ അത്ഭുതപ്പെടുത്തിക്കളഞ്ഞു. നാട്ടിൽ വർദ്ധിച്ചുവരുന്ന അതൃപ്തിയെപ്പററി അവർ അന്യോന്യം അജ്ഞരായിരുന്നു. തടവുകാരെ ബയണററിൽ കോർത്തും പിന്നീടു് ജീവ



നോടെ ചുട്ടും മററും അവർ കർക്കശമായി പെരുമാറിയെങ്കിലും, ജനങ്ങളുടെ മതാനുഷ്ഠാനങ്ങളിലും മററും ഇടപെടുകയില്ലെന്നു് വാഗ്ദാനം ചെയ്തു്, ജനങ്ങളുടെ അതൃപ്തി ശമിപ്പിക്കാൻ അവർ ശ്രമിച്ചു. വ്യവസായങ്ങളെ പ്രോത്സാഹിപ്പിച്ചു്, തദ്വാരാ സാധാരണക്കാരന്റെ ക്ഷേമം വർദ്ധിപ്പിക്കാമെന്നും അവർ വാഗ്ദാനംചെയ്തു.

പൊള്ളയായ വാഗ്ദാനങ്ങളായിരുന്നു അതൊക്കെ. പ്രധാനപ്പെട്ട തസ്തികകൾ ബ്രിട്ടീഷുകാർക്കു തുടർന്നു സംവരണം ചെയ്തുപോന്നു. ബ്രിട്ടീഷുകാർക്കു മാത്രമേ ആയുധം ധരിക്കാൻ അവകാശമുണ്ടായിരുന്നുള്ളു. സർവ്വോപരി, ഇന്ത്യാക്കാരായ സഹോദരന്മാർക്കിടയിൽ — ഹിന്ദുക്കൾക്കും മുസ്ലീങ്ങൾക്കുമിടയിൽ — വിദ്വേഷം വളർത്താനുള്ള ശ്രമങ്ങളും അവർ തുടർന്നുവന്നു.

ഇന്ത്യൻചരക്കുകൾക്കു് അവർ ഭാരിച്ച തീരുവ ചുമത്തി. നമ്മുടെ വിപണികൾ ബ്രിട്ടീഷ്ചരക്കുകൾകൊണ്ടു് അവർ നിറച്ചു. ഇതു് വമ്പിച്ച തൊഴിലില്ലായ്മയ്ക്കും കഷ്ടപ്പാടിനും ദാരിദ്ര്യത്തിനും ഇടവരുത്തി. മുമ്പു് നമ്മൾ സ്വന്തം ആവശ്യത്തിനു മാത്രമല്ല കയററുമതിയ്ക്കുമുള്ള തുണികൾ ഉണ്ടാക്കിയിരുന്നു. ഇന്ത്യൻ മസ്ലിനും ചിൻറ്സിനും മററും വിദേശങ്ങളിൽ വലിയ പ്രിയമായിരുന്നു. എന്നാൽ ബ്രിട്ടീഷുകാർ നമ്മുടെ അസംസ്കൃത പരുത്തി കൈവശപ്പെടുത്തി, അതുകൊണ്ടു തുണിയുണ്ടാക്കി, അതിന്റെ ആദ്യവിലയുടെ പലമടങ്ങു കൂട്ടി നമുക്കുതന്നെ തിരിച്ചുവിററുതുടങ്ങി. നമുക്കു തരുന്ന ഓരോ അഞ്ചു കോടി ഉറുപ്പികയ്ക്കും പകരം അമ്പത്തഞ്ചു കോടി ഉറുപ്പിക വീതം അവർ നമ്മിൽനിന്നും അപഹരിച്ചുവന്നു.

ബങ്കാളിലും, ബീഹാറിലും നീലം കൃഷിത്തോട്ടങ്ങൾ നടത്തിയിരുന്നതു് വിദേശീയരാണു്. അവർ കൃഷിക്കാരോടു്, ക്രൂരമായാണു് പെരുമാറിയിരുന്നതു്. ഒരു ദിവസം കോപിഷ്ഠനായ ഒരു വെള്ളക്കാരൻ തോട്ടവുടമ, ഒരാനയുടെ തുമ്പിക്കൈയ്യിൽ, കത്തുന്ന ഒരു പന്തം കെട്ടിവച്ചു. ആന ഇളകിയോടി, ഗ്രാമം മുഴവൻ കത്തിച്ചാമ്പലായി. കർഷകർ മജിസ്ട്രേട്ടിനോടു പരാതിപ്പെട്ടു. വെള്ള

ക്കാരനായ തോട്ടവുടമയെ തടവിലാക്കാൻ അദ്ദേഹം പോലീസുദ്യോഗസ്ഥനോടാജ്ഞാപിച്ചു. എന്നാൽ, സായ്പ്പ് കൈത്തോക്കു വലിച്ചെടുത്തപ്പോൾ പോലീസ് ഉദ്യോഗസ്ഥന് നിസ്സഹായനായി പിൻമാറാനേ കഴിഞ്ഞുള്ളു. ഒപ്പമുണ്ടായിരുന്ന ഡെപ്യൂട്ടി മജിസ്ട്രേട്ട് ബങ്കിംചന്ദ്ര അപ്പോൾ മുമ്പോട്ടു നീങ്ങി. അദ്ദേഹത്തിന്, ആരെയും ഭയമുണ്ടായിരുന്നില്ല — ഒരു വെള്ളക്കാരന്റെ തോക്കിനെ തീരെയും. അദ്ദേഹം ആ ഇംഗ്ലീഷുകാരനെ അറസ്റ്റ് ചെയ്തു. എങ്കിലും, വെള്ളക്കാരെ, ഇന്ത്യക്കാർക്കു വിചാരണ ചെയ്തുകൂടായിരുന്നതിനാൽ, ബങ്കിംചന്ദ്രയ്ക്കു് അയാളെ വിചാരണചെയ്യാൻ കഴിഞ്ഞില്ല. ഒരിക്കലും തോൽവി സമ്മതിക്കാൻ തയാറില്ലായിരുന്ന ബങ്കിംചന്ദ്ര മേൽക്കോടതിയിൽ ഹർജി കൊടുക്കുകയും ഒരു സാക്ഷിയായി മൊഴി കൊടുക്കുകയും ചെയ്തു.



# ഉണർവ്വിൻെറ വിത്തുകൾ

ക്രമേണ ഇന്ത്യാക്കാർ ഉണരാൻ തുടങ്ങി. ഒരു പിടി മാത്രംവരുന്ന ഇംഗ്ലീഷുകാക്കം എങ്ങിനെ കോടിക്കണക്കിന്നു് ഇന്ത്യാക്കാരെ അടക്കിഭരിക്കാൻ കഴിയുന്നു? ഇന്ത്യയെപ്പോലെ വിപുലമായ ഒരു ഉപഭൂഖണ്ഡത്തെ ഇംഗ്ലണ്ടിനെപ്പോലെയുള്ള ഒരു ചെറിയ രാജ്യം എന്തിന്നു് അടക്കിവാഴണം?

രാഷ്ട്രീയനവോത്ഥാനത്തിൻെറ ആദ്യചലനങ്ങരം അനുഭവപ്പെട്ടതു് ബംഗാളിലാണു്—എന്തെന്നാൽ, ബ്രിട്ടീഷുകാർ ആദ്യം പിടിയുറപ്പിച്ചതു് അവിടെയായിരുന്നു. പാശ്ചാത്യവിദ്യാഭ്യാസം ആദ്യം എത്തപ്പെട്ടത്തിയതും അവിടെത്തന്നെ. പാശ്ചാത്യദേശത്തിൻെറ വെല്ലുവിളി നേരിട്ട ഇന്ത്യാക്കാർ അവരുടെ പ്രാചീനമായ ആചാരരീതികളും, സ്ഥാപനങ്ങളും മററും പുനഃപരിശോധിക്കാൻ തുടങ്ങി. പരിഷ്ക്കരണത്തിൻെറ ഒരു മഹത്തായ യുഗം സമാരംഭിച്ചു. പിൽക്കാലത്തെ രാഷ്ട്രീയപ്രവത്തനങ്ങരംക്കു് ആത്മീയപശ്ചാത്തലമൊരുക്കിയതു് ഇതായിരുന്നു.

ഈ പരിഷ്ക്കത്താക്കളിൽ പ്രഥമഗണനീയനായിരുന്നു രാജാറാം മോഹൻറോയ്. നമ്മുടെ കർമ്മാനുഷ്ഠാനങ്ങളിലും, ആചാരരീതികളിലും കടന്നുകൂടിയ വികലതകളെ വിമശ്നബുദ്ധ്യാ അദ്ദേഹം പരിശോധിച്ചു. ഉദാരമായ പാശ്ചാത്യാശയങ്ങളെ ഹിന്ദുവേദദശ്നങ്ങളുമായി സമന്വയിക്കാൻ അദ്ദേഹം സ്ഥാപിച്ച സംഘടനയാണു് ബ്രഹ്മസമാജം. വിഗ്രഹാരാധനയിൽനിന്നു് ആളുകളെ അദ്ദേഹം വിനിവത്തിപ്പിച്ചു. ഏകദൈവം എന്ന ആശയവും അദ്ദേഹം പ്രചരിപ്പിക്കാൻ ശ്രമിച്ചു. സതി, ബഹുഭാര്യാത്വം, ശിശുഹത്യ മുതലായ സമുദായദുരാചാരങ്ങളെ അദ്ദേഹം എതിത്തു. സ്ത്രീ വി



രാജാ റാം മോഹൻ റോയ്

ദ്യാഭ്യാസത്തിന്റെ മഹാനായ പ്രചാരകനായിരുന്നു അദ്ദേഹം. സ്ത്രീകൾക്ക് സമുദായത്തിലുള്ള പദവി ഉയർത്താനും അദ്ദേഹം പ്രവ

ത്തിച്ചു. ഇന്ത്യാക്കാക്കു് കുറെക്കൂടി നല്ല തസ്തികകരം നൽകണമെന്നും, കൃഷികന്നു് പ്രത്യേകാനുകൂല്യങ്ങരം അനുവദിക്കണമെന്നും, ഭൂനികതി കുറയ്ക്കണമെന്നും അദ്ദേഹം ആവശ്യപ്പെട്ടു. ഇതെല്ലാം പരിഗണിക്കുമ്പോരം, ഭാരതീയനവോത്ഥാനത്തിൻെറ പിതാവു് എന്നു് അദ്ദേഹം അറിയപ്പെടുന്നതിൽ അത്ഭുതത്തിനവകാശമില്ല.

ഈ ഉണർവ്വു് വേഗം ഇന്ത്യയുടെ ഇതരഭാഗങ്ങളിലേയ്ക്കും വ്യാപിച്ചു. വിദ്യാഭ്യാസസാമൂഹ്യപരിഷ്ക്കാരങ്ങളുടെ ഒരു പ്രവാഹം തന്നെ നാട്ടിൽ അനുഭവപ്പെട്ടു. പുതിയ സാമൂഹ്യസ്ഥാപനങ്ങരം കെട്ടിപ്പടുക്കുന്നതിന്നു നേതൃത്വം നൽകാൻ അനേകം പരിഷ്ക്കർത്താക്കരം മുന്നോട്ടുവന്നു. കേശവചന്ദ്രസെൻ 1867-ൽ ബോംബേയിൽ പ്രാർത്ഥനാസമാജം സ്ഥാപിച്ചു. ഏകദൈവവിശ്വാസം പ്രചരിപ്പിക്കാനും, വിഗ്രഹാരാധനയേയും, ശിശുവിവാഹത്തെയും, ജാതിയേയും അപലപിക്കാനും ഉദ്ദേശിച്ചുള്ളതായിരുന്നു പ്രസ്തുത സമാജം. സ്ത്രീവിദ്യാഭ്യാസവും, പുനർവിവാഹവും അനുവദനീയമാണെന്നു് സമാജം കരുതി. മഹാരാഷ്ട്രയിൽ സമാജം വളരെ ജനസ്വാധീനം നേടി.

എട്ടു കൊല്ലങ്ങരംക്കുശേഷം, 1875-ൽ സ്വാമി ദയാനന്ദസരസ്വതി, ഉത്തരേന്ത്യയിൽ ആര്യസമാജം സ്ഥാപിച്ചു. "ഹൈന്ദവ വേദങ്ങളാണു്, ഏററവും പ്രാചീനമായ മതഗ്രന്ഥങ്ങരം. അവയുടെ അനുശാസനങ്ങളനുസരിച്ചാലേ നമുക്കു് പുരോഗതിനേടാൻ കഴിയൂ" എന്നു് അദ്ദേഹം പറഞ്ഞു. ബ്രഹ്മസമാജത്തെയും, പ്രാർത്ഥനാസമാജത്തെയുംപോലെ, ആര്യസമാജവും, ശൈശവവിവാഹത്തിന്നും, വിഗ്രഹാരാധനയ്ക്കും, ജാതിസമ്പ്രദായത്തിന്നും എതിരായിരുന്നു. ഹിന്ദി ദേശീയഭാഷയായി പ്രചരിപ്പിച്ചുകൊണ്ടു്, "ഗുരുകലങ്ങരം" എന്നറിയപ്പെട്ട അനേകം വിദ്യാലയങ്ങരം, രാജ്യമെമ്പാടും സമാജത്തിൻെറ ആഭിമുഖ്യത്തിൽ സ്ഥാപിക്കപ്പെട്ടു. ഇന്ത്യ, ഇന്ത്യാക്കാരുടെ വകയാണെന്നു് ആദ്യം പ്രഖ്യാപിച്ച വ്യക്തി അദ്ദേഹമാണു്. സ്വയംഭരണം സർവ്വോത്തമഭരണം" എന്നു് അദ്ദേഹം പ്രഖ്യാപിച്ചു.

ബംഗാളിൽ, ശ്രീ രാമകൃഷ്ണൻെറ ശിഷ്യനായ വിവേകാനന്ദസ്വാമികരം, പരിഷ്ക്കരണപ്രസ്ഥാനത്തിന്നു് ആക്കം കൂട്ടി. ഹൈന്ദവധർമ്മത്തിൻെറ മൂല്യത്തിലും ശേഷിയിലും അദ്ദേഹം ദൃഢ

മായി വിശ്വസിച്ചു. ഇന്ത്യയുടെ പ്രാചീന സംസ്കാരം പുരോഗതിയുടെ വിത്തുകൾ ഉൾക്കൊള്ളുന്നുണ്ടെന്നും അദ്ദേഹം മനസ്സിലാക്കി. ''ഇന്ത്യ സ്വന്തം പ്രാചീനമഹത്വം വീണ്ടെടുക്കണം — അതാണെന്റെ മോഹം. ഇതു് നിങ്ങളുടെയും മോഹമായിത്തീരട്ടെ. ഈ മോഹം സഫലീകരിക്കും വരെ നാം വിശ്രമിക്കയില്ല'' എന്നു് അദ്ദേഹം പ്രഖ്യാപിച്ചു.



സ്വാമി ദയാനന്ദ്



മഹാദേവ് ഗോവിന്ദ് രാനഡെ

വിദ്യാഭ്യാസത്തിന്റേയും നവീകരണത്തിന്റേയും ഈ നൂതന ചലനങ്ങൾ, ജനങ്ങളിൽ ഒരു പുതിയ ജീവനും പ്രത്യാശയും പകർന്നു. സൂര്യരശ്മികളെപ്പോലെ, അവ, നിരാശാധൂചികയെത്തുളച്ചു്, സ്വാതന്ത്ര്യത്തിന്റെ പാത പ്രഭാപൂരിതയാക്കി. മേൽപ്പറഞ്ഞ പ്രസ്ഥാനങ്ങളുടെ നേതാക്കളെ വേണം, സ്വാതന്ത്ര്യത്തിലേയ്ക്കുള്ള നമ്മുടെ മുന്നേററത്തിന്റെ മുന്നോടികളായി കണക്കാക്കാൻ.

ബ്രിട്ടീഷുകാരുടെ ആത്മവിശ്വാസത്തിന്നു് 1857_ലെ വിപ്ലവം വല്ലാത്ത ഉലച്ചിലേൽപ്പിച്ചു. ബ്രിട്ടീഷ് അധീശത്വത്തിന്നു് നിശ്ശബ്ദമായി വഴങ്ങിക്കൊടുക്കുന്ന നാളുകൾ എണ്ണപ്പെട്ടുകഴിഞ്ഞുവെന്നും, ഇന്ത്യാക്കാരിൽ സ്വാതന്ത്ര്യാഭിലാഷം ഉണ്ടായിക്കഴിഞ്ഞുവെന്നും അവർക്കു മനസ്സിലായി. എങ്കിലും, ബ്രിട്ടീഷുകാരെ സംബന്ധിച്ചിടത്തോളം ഇന്ത്യ അവർക്കൊരു സ്വർണ്ണഖനിയായിരുന്നു. അതു് വിട്ടൊഴിഞ്ഞുപോകാൻ അവർക്കു മനസ്സുവന്നില്ല.

നൂതനമായ ദേശീയനവോത്ഥാനം നമ്മുടെ കലാസാഹിത്യരംഗങ്ങളിലും മായാത്ത മുദ്രകൾ പതിപ്പിച്ചു. കവികളും എഴുത്തുകാരും, സ്വാതന്ത്ര്യം ഒരു കലാവിഷയമാക്കി. രാജ്യമെമ്പാടും അവർ സ്വാതന്ത്ര്യത്തിന്റെ സന്ദേശം വ്യാപിപ്പിച്ചു. അവരുടെ കൃതികൾ ജനങ്ങളെ ഉത്തേജിപ്പിച്ചു. കുറിക്കുകൊള്ളുന്ന പരിഹാ



ബങ്കിം ചന്ദ്ര ചതോപാധ്യായ

സത്തിലൂടെ ബ്രിട്ടീഷുകാരെ ആക്രമിച്ചിരുന്ന ഭാരതേന്ദുഹരിശ്ചന്ദ്രൻ, മുഖ്യമായും ശരവ്യമാക്കിയതു് നിലവിലുള്ള സാമൂഹ്യാനാചാരങ്ങളെയായിരുന്നു. അദ്ദേഹം വിദ്യാഭ്യാസപ്രചരണത്തിന്നുവേണ്ടി വാദിക്കുകയും, രാജ്യസ്നേഹനിർഭരമായ ഗാനങ്ങൾ രചിക്കുകയും, സ്വദേശി ഉൽപ്പന്നങ്ങൾ മാത്രം വാങ്ങാൻ ജനങ്ങളെ ഉൽബോധിപ്പിക്കുകയുംചെയ്തു. ''നാട്ടുകാരെ, നമുക്കൊന്നിച്ചു് ബ്രിട്ടീഷുകാരെ അഭിമുഖീകരിക്കാം. നമുക്കു സ്വന്തം സമ്പത്തു് സംരക്ഷിക്കാം'' എന്നു് അദ്ദേഹം ഉൽബോധിപ്പിച്ചു.

ബങ്കിംചന്ദ്രചതോപദ്ധ്യായ, ''ആനന്ദമഠം'' എന്ന ആഖ്യായികയിൽ, വന്ദേമാതരം എന്ന സുപ്രസിദ്ധമായ സ്വാതന്ത്ര്യഗാനമെഴുതി. മാതൃഭൂമിയുടെ മഹത്വം ഉൽഘോഷിക്കുന്ന പ്രസ്തുത ഗാനം, ആ ഗായകന്റെ രാജ്യസ്നേഹം പ്രകടിപ്പിക്കുന്നു:—''അമ്മേ! ഞാൻ



''ആനന്ദമഠ''ത്തിൽനിന്നു് ഒരു രംഗം



വണങ്ങുന്നു... ശക്തിയുടെ മാതാവേ,... സ്വതന്ത്രയായ അമ്മേ...'' എന്നിങ്ങനെയാണതു്.

ആ ഗാനം നമ്മുടെ ദേശീയപ്രസ്ഥാനത്തിൽ വളരെ ജനസമ്മതിനേടി. ചുണ്ടുകളിൽ ഈ ഗാനവുമായി ധീരരും, ദൃഢബുദ്ധികളുമായ സ്വാതന്ത്ര്യഭടന്മാരുടെ അണികൾ, ത്രിവണ്ണപതാകയുമേന്തി ഒന്നിനുപിറകെ ഒന്നായുള്ള പ്രസ്ഥാനങ്ങളിൽ, ബ്രിട്ടീഷുകാരുടെ ലാത്തികളെയും ബയണററുകളെയും നേരിട്ടു.

എതിർപ്പിന്റെ നേരിയ ലാഞ്ഛനകളെപ്പോലും അടിച്ചമർത്താൻ ബ്രിട്ടീഷുകാർ പ്രകടിപ്പിച്ച നിർദ്ദയത്വം, അവരുടെ വാഴ്ചയോടുള്ള വിദ്വേഷം വർദ്ധിപ്പിച്ചതേയുള്ളു.

ഒരു കാലത്തു് മഹാരാജാരഞ്ജിത് സിംഗിന്റെ സൈന്യത്തിൽ യോദ്ധാക്കളായിരുന്ന നാംധാരികൾ അഥവാ കക്കകൾ



എന്ന ഒരു സിക്കുവിഭാഗമുണ്ടായിരുന്നു. പട്ടാളം വിട്ടശേഷം, അവർ മതകാര്യങ്ങളിലാണ് ശ്രദ്ധകേന്ദ്രീകരിച്ചിരുന്നതെങ്കിലും, സൈനികച്ചിട്ടയിലുള്ള ജീവിതമാണ് അവർ തുടർന്നുപോന്നത്. മതത്തോടൊപ്പം, രാജ്യത്തിന്റെ സ്വാതന്ത്ര്യസമ്പാദനത്തിലും അവർ ശ്രദ്ധവച്ചു. ഗുരുറാം സിംഗ് എന്ന മഹാനായ ദേശസ്നേഹിയായിരുന്നു അക്കാലത്ത് അവരുടെ നേതാവ്. അദ്ദേഹം സ്വദേശി ഉൽപ്പന്നങ്ങൾ മാത്രമേ ഉപയോഗിച്ചിരുന്നുള്ളൂ. സ്വന്തമായി ഒരു തപാൽ സമ്പ്രദായവും അദ്ദേഹം ആവിഷ്കരിച്ചു. അദ്ദേഹത്തിന്റെ നായകത്വത്തിൽ, നാംധാരികൾ ബ്രിട്ടീഷ് വിദ്യാഭ്യാസ സ്ഥാപനങ്ങളും, കോടതികളും, റയിൽവേകളും കമ്പിത്തപാൽ ഏർപ്പാടും ബഹിഷ്കരിച്ചു. ഇന്ത്യയിലെ ബ്രിട്ടീഷ് വാഴ്ചയുടെ അന്ത്യംകാണാൻ ദൃഢനിശ്ചയം ചെയ്തിരിക്കുകയായിരുന്നു അവർ.

ഈ സാഹചര്യങ്ങളിൽ നാംധാരികളുടെ പ്രവർത്തനങ്ങൾക്ക ബ്രിട്ടീഷുകാർ നിയന്ത്രണങ്ങളേർപ്പെടുത്തിയതു് സ്വാഭാവികമായിരുന്നു. കുറെക്കൊല്ലങ്ങൾ കഴിഞ്ഞു്, ഈ നിയന്ത്രണം ബ്രിട്ടീഷുകാർ പിൻവലിച്ചു. എങ്കിലും ആ പ്രസ്ഥാനം അഭിവൃദ്ധിപ്പെടുന്നില്ലെന്നുറപ്പുവരുത്താൻ അവർ സദാ ശ്രദ്ധ വച്ചിരുന്നു. അതിനെ അടിച്ചമർത്താൻ അവസരം പാർത്താണു് അവരിരുന്നതു്.

മലെർകൊട്‌ലസംസ്ഥാനം ഭരിച്ചിരുന്നതു, ബ്രിട്ടീഷുകാരുടെ ആജ്ഞാനുസാരിയായ ഒരു മുസ്ലീം രാജാവായിരുന്നു. ബ്രിട്ടീഷുകാർ അയാളെ കൂക്കകൾക്കെതിരെ പറഞ്ഞിളക്കി. 1872 ജനുവരിയിൽ മാഘമേളപ്രമാണിച്ചു്, അമൃതസരസ്സിൽ തീർത്ഥസ്നാനം നടത്താൻപോവുകയായിരുന്ന ഒരു സംഘം കൂക്കകളെ മലെർകൊട്‌ലയിലെ ജനങ്ങൾ വളരെ ഉപദ്രവിച്ചു. തീർത്ഥാടകർ കുറെയൊക്കെ ക്ഷമിച്ചു. പക്ഷെ ഉപദ്രവം അസഹ്യമായപ്പോൾ അവർ തിരിച്ചടിച്ചു. കോപാക്രാന്തരായ സിക്കുകാർ കുതിച്ചുപാഞ്ഞു് കൊട്ടാരവാതിൽവരെയെത്തി.

കൂക്കകളെ ശാന്തരാക്കാൻ ഗുരുറാംസിങ്ങ് കഴിവതും പരിശ്രമിച്ചു. എന്നാൽ സ്ഥിതിഗതികൾ അദ്ദേഹത്തിന്റെ നിയന്ത്രത്തിനതീതമായിപ്പോയിരുന്നു. കൂക്കകളുടെ ഒരു വിഭാഗം അദ്ദേഹത്തെ അനുസരിക്കാൻ വിസമ്മതിച്ചു. ഇങ്ങിനെയൊരവസരമാണു് ബ്രിട്ടീഷുകാർ കാത്തിരുന്നതു്. ലൂഥിയാനയിലെ ബ്രിട്ടീഷ് ഡെപ്യൂട്ടി കമ്മീഷണർ, സായുധരായ അനുഗാമികളോടൊപ്പം സംഭവസ്ഥലത്തു് പാഞ്ഞെത്തി കൂക്കകളെ ആക്രമിച്ചു. അവർ ധീരമായി പൊരുതിയെങ്കിലും, ബ്രിട്ടീഷുകാരുടെ വമ്പിച്ച ശക്തിക്കെതിരെ വിജയിക്കാൻ അവക്ക കഴിഞ്ഞില്ല. പലരും മരിച്ചുവീണു. 68 പേരെ പിടികൂടി. അതിൽ 50 പേരെ പീരങ്കിമുഖത്തുകെട്ടി ഉടൻതന്നെ ചുട്ടുകളഞ്ഞു ചിലരെ തൂക്കിക്കൊന്നു. പീരങ്കിമുഖത്തുകെട്ടിച്ചുട്ടവരിൽ, 13 വയസ്സുള്ള ഒരു ബാലനുമുണ്ടായിരുന്നു. ആ കുട്ടിയോടു് ഡെപ്യൂട്ടിക്കമ്മീഷണറുടെ പത്നിക്കു് ദയ തോന്നി. ''അവൻ കേവലം ഒരു കുഞ്ഞല്ലെ? അവനെ വഴിതെററിച്ചതാണു്. അവനു മാപ്പു കൊടുക്കൂ'' അവർ ഭർത്താവിനോടഭ്യർത്ഥിച്ചു.

''അവൻ റാംസിങ്ങിനെ തള്ളിപ്പറയട്ടെ ഞാൻ അവനെ വെറുതെ വിട്ടേക്കാം.'' എന്നായിരുന്നു അയാളുടെ മറുപടി.

കുട്ടിയെ വിളിച്ച് അയാറം ഇങ്ങിനെ പറഞ്ഞു.

''എടാ ചെറുക്കാ, മേംസാഹിബിന്ന്, നിന്നോട് ദയ തോന്നുന്നു. ആ തെമ്മാടി റാംസിങ്ങിന്റെ അനുയായിയല്ല നീയെന്നു പ്രഖ്യാപിച്ചാൽ നിന്റെ ജീവൻ രക്ഷിക്കാം.''

തന്റെ ഗുരുവിനെ ഇങ്ങിനെ പുലഭ്യം പറയുന്നതു് കേട്ട കുട്ടിയ്ക്കു് വല്ലാതെ കോപം വന്നു. തന്നെ കെട്ടിയിരുന്ന കയർപൊട്ടിച്ചു്, ഡെപ്യൂട്ടി കമ്മീഷണരുടെ അടുത്തേയ്ക്കു് ഓടിച്ചെന്നു്, അയാളുടെ താടിപിടിച്ചു വലിച്ചുകൊണ്ടു് അവൻ ഇങ്ങിനെ ഗർജ്ജിച്ചു.

''എന്റെ ഗുരുവിനെ ശകാരിക്കാൻ നിനക്കു ധൈര്യമുണ്ടോ?''

ഡെപ്യൂട്ടി കമ്മീഷണർ കോപംകൊണ്ടു സ്വയം മറന്നു. എന്നാൽ ബാലൻ അയാളുടെ താടിമീശ വിട്ടില്ല. അയാറം പട്ടാളക്കാരോട് ആജ്ഞാപിച്ചു. ''ഈ അധികപ്രസംഗിയുടെ കൈ വെട്ടിക്കളെ.''

കുട്ടിയുടെ കൈകറം ഛേദിക്കപ്പെട്ടു. അനന്തരം അവനെ പീരങ്കിമുഖത്തുകെട്ടി ചുട്ടു.

ഈ സംഭവം രേഖപ്പെടുത്തിയിട്ടുണ്ടെങ്കിലും, പ്രസ്തുത ബാലൻ ആരാണെന്നുള്ളതു് ഇന്നും അജ്ഞാതമാണു്. കൂക്കകറം നിർദ്ദയം അടിച്ചമർത്തപ്പെട്ടു. ഗുരുറാംസിങ്ങിനെ അറസ്റ്റ്ചെയ്തു ബർമ്മയ്ക്കയച്ചു അവിടെവച്ചു് അദ്ദേഹം അന്തരിച്ചു.

ബ്രിട്ടീഷുകാർ രാഷ്ട്രീയരംഗത്തു പ്രത്യക്ഷപ്പെടും മുൻപു്, സദാ അന്യോന്യം കലഹിച്ചുകൊണ്ടിരുന്ന, ചെറുതും വലുതുമായ അനേകം രാജ്യങ്ങളായി ഇന്ത്യ വിഭജിക്കപ്പെട്ടിരുന്നു. സ്വന്തം പിടിയുറപ്പിക്കാൻവേണ്ടി, ബ്രിട്ടീഷുകാർ ചെറിയ രാജ്യങ്ങളെയെല്ലാം ഇല്ലാതെയാക്കി. ഏകീകൃതമായ രാജ്യം, ഏകീകൃതമായ ഭരണം, ഏകീകൃതമായ നിയമവ്യവസ്ഥ എന്നതായിരുന്നു അവരുടെ മുദ്രാവാക്യം. ഈ ലക്ഷ്യങ്ങറം കൈവരിക്കാൻ അവർ കൈക്കൊണ്ട നടപടികറംക്കു് കനത്ത എതിർപ്പിനെ നേരിടേണ്ടി വന്നു. എങ്കിലും ഈ നടപടികറം അന്ത്യവിശകലനത്തിൽ ഗുണമായാണു് കലാശിച്ചതു്. നമ്മുടെ നാട്ടുകാരെ ഒന്നിപ്പിക്കാൻ അവ ഇടയാക്കി. ഐക്യത്തിലാണു്, അനൈക്യത്തിലല്ല ശക്തി സ്ഥിതിചെയ്യുന്നതെന്ന യാഥാർത്ഥ്യം, കാലാന്തരത്തിൽ ജനങ്ങറംക്കു ബോദ്ധ്യപ്പെട്ടു.

റയിൽവേകളും, കമ്പിത്തപാലും, ഏകീകൃതമായ ചുരുങ്ങിയ ചിലവിലുള്ള തപാലും, രാജ്യത്തിന്റെ വിവിധഭാഗങ്ങറം തമ്മി

വുള്ള സമ്പർക്കം സുഗമമാക്കി. വാർത്തകൾ അതിവേഗം പ്രചരിച്ചു. ചരക്കുകളും, ആളുകളും, സുഗമമായി നീങ്ങിത്തുടങ്ങി. വ്യാപാരവാണിജ്യങ്ങൾക്ക് വളരെ അഭിവൃദ്ധിയുണ്ടായി. അച്ചുകൂടങ്ങൾ സ്ഥാപിക്കുകയും, പത്രങ്ങൾ പ്രസിദ്ധീകരിച്ചുതുടങ്ങുകയും ചെയ്തു.

നമ്മുടെ ദേശീയപ്രസ്ഥാനത്തിൽ പത്രങ്ങൾ നിർവ്വഹിച്ച പങ്ക് ഗണനീയമാണ്. അനേകം പത്രങ്ങളും ആനുകാലികപ്രസിദ്ധീകരണങ്ങളും പുറത്തിറങ്ങിയത്, പൊതുജനാഭിപ്രായത്തെ ഉൽബുദ്ധമാക്കാനും, രാജ്യസ്നേഹം ഉത്തേജിപ്പിക്കാനും സഹായിച്ചു. പത്രാധിപന്മാർ, പേരെടുത്ത പണ്ഡിതന്മാരും, പൊതുപ്രവർത്തകരുമായിരുന്നു. വർത്തമാനപ്പത്രങ്ങൾ ദേശീയപ്രസ്ഥാനത്തിന്റെ വക്താക്കളായി മാറി. ഗവണ്മെന്റിന് അവ ഒരു നിത്യശല്യമായും രൂപാന്തരപ്പെട്ടു. തന്നിമിത്തം 1874-ൽ പാസാക്കിയ ഭാഷാപത്രനിയമമനുസരിച്ച്, ഇംഗ്ലീഷിലുള്ളവയൊഴികെയുള്ള പത്രങ്ങളെല്ലാം നിരോധിക്കപ്പെട്ടു. പല പത്രങ്ങളുടേയും പ്രസിദ്ധീകരണം നിർത്തിവയ്ക്കേണ്ടിവന്നു. നാട്ടിൽ ഗണ്യമായ അസ്വാസ്ഥ്യമുണ്ടാകാൻ ഇതു വഴിതെളിയിച്ചു.

ബ്രിട്ടീഷുകാരോടുള്ള എതിർപ്പ് അനുക്രമം വർദ്ധിച്ചുകൊണ്ടിരുന്നെങ്കിലും, ഐക്യത്തിന്റെയും, സംഘടനയുടെയും അഭാവത്തിൽ അത് അത്ര ഫലപ്രദമായിരുന്നില്ല. എന്നാൽ രാഷ്ട്രീയസംഘടനകളുണ്ടാകാൻ നിലവിലിരുന്ന സാഹചര്യങ്ങൾ വൈഷ



മൃങ്ങളുണ്ടാക്കി. രഹസ്യസംഘടനകൾ പലേ മട്ടിലും നിലനിന്നിരുന്നുവെങ്കിലും, അവയുടെ നിലനിൽപ്പ് വിപൽക്കരമായിരുന്നു — അധികംനാൾ അവയൊന്നും തുടർന്നതുമില്ല

അങ്ങിനെയിരിക്കേ, 1876-ൽ, ബംഗാളിൽ, ഇന്ത്യൻ അസോസിയേഷൻ രൂപീകൃതമായി. ഇന്ത്യൻ പ്രശ്നങ്ങളിലേക്ക ശ്രദ്ധയാകർഷിപ്പിക്കാൻ പ്രവത്തിച്ച പ്രസ്തുതസംഘടനയുടെ ജീവൻ സുരേന്ദ്രനാഥ് ബാനർജിയായിരുന്നു. സംഘടനയുടെ ആദർശങ്ങൾ പ്രചരിപ്പിക്കാനായി രാജ്യമെങ്ങും സഞ്ചരിക്കുന്നതിനിടയ്ക്കു്, ബ്രിട്ടീഷുകാർ നാട്ടിൽ അടിച്ചേല്പിച്ച മർദ്ദനനിയമങ്ങൾക്കെതിരെ അദ്ദേഹം ധാരാളം പ്രസംഗങ്ങൾ നടത്തി.

ഭാഷാപത്രനിയമം തുടങ്ങി ജനങ്ങളെ അസ്വസ്ഥരാക്കിയ മർദ്ദനനിയമങ്ങളധികവും ഏർപ്പെടുത്തിയതു് ലിററൺ പ്രഭു വൈസ്രോയിയായിരുന്നപ്പോളാണു്. അദ്ദേഹത്തെ പിന്തുടർന്നു വന്ന റിപ്പൺപ്രഭു കുറെക്കൂടി ഉദാരമതിയായിരുന്നു. നാലുകൊല്ലങ്ങൾക്കശേഷം, ഭാഷാപത്രനിയമം അദ്ദേഹം പിൻവലിച്ചു. ഇന്ത്യക്കാരായ ജഡ്ജിമാർക്കും, മജിസ്ട്രേട്ടമാർക്കും യൂറോപ്യന്മാരെ വിചാരണ നൽകാൻ അവകാശം നൽകുന്ന ഇൽബർട്ടുബിൽ 1883-ൽ അദ്ദേഹം അവതരിപ്പിച്ചു. ഈ നടപടിയിൽ സ്വാഭാവികമായും അതൃപ്തരായ ബ്രിട്ടീഷുകാർ, അതിനെതിരെ വലിയ ഒരു പ്രക്ഷോഭണം ഇളക്കിവിടുകയുണ്ടായി. അവരിൽ ചിലർ റിപ്പൺ പ്രഭുവിനെ ബലമായി പിടിച്ചു കപ്പലിൽ കയററി ബ്രിട്ടനിലേക്ക തിരിച്ചയയ്ക്കാൻ വരെ ഗൂഢാലോചന നടത്തി. ബിൽ മയപ്പെടുത്തേ



ങ്ങിവന്നു. ഒരു യൂറോപ്യനെ ഡിസ്ട്രിക്ട് മജിസ്ട്രേട്ടിന്റെയോ സെഷൻസ് ജഡ്ജിയുടെയോ മുമ്പാകെ വിചാരണയ്ക്കു ഹാജരാക്കിയാൽ, പകുതിയും യൂറോപ്യന്മാരടങ്ങിയ ഒരു ജൂറിവേണം വിചാരണനടത്താനെന്നു് അയാൾക്കു് അവകാശപ്പെടാമെന്നു ബില്ലിൽ വ്യവസ്ഥചെയ്തു. ഇൽബർട്ടു് ബില്ലിന്റെ ഈ ഭേദഗതി, ജനങ്ങളെ കൂടുതൽ ക്ഷോഭിപ്പിക്കാനേ ഉതകിയുള്ളു. ബ്രിട്ടീഷുകാർക്കു്, സ്വന്തം ഉപയോഗത്തിനു് ഒരു നിയമസംഹിതയും, അവരുടെ ഭരണീയരുടെ മേൽ പ്രയോഗിക്കാൻ മറെറാരു നിയമസംഹിതയും വേണ്ടിയിരിക്കുന്നുവെന്നു് ഈ സംഭവം വ്യക്തമാക്കി.

1883-ൽ ബംഗാളിൽ ഒരു രാഷ്ട്രീയസമ്മേളനം നടന്നു. ബംഗാളിലെ രണ്ടു പ്രസിദ്ധ നേതാക്കളായ സുരേന്ദ്രനാഥബാനർജിയും, ആനന്ദ് മോഹൻബോസും അതിൽ പ്രതിനിധികളായിരുന്നു. സുരേന്ദ്രനാഥബാനർജി ആയിടയ്ക്കാണു് ''ബംഗാളി'' എന്ന തന്റെ പത്രത്തിൽ ഒരു ബ്രിട്ടീഷ് ജഡ്ജിയെ വിമർശിച്ചതു്. അദ്ദേഹത്തെ അറസ്റ്റ്ചെയ്തു. രണ്ടുമാസത്തെ തടവിനു ശിക്ഷിച്ചു. ഒരു വലിയ പ്രതിഷേധഘോഷയാത്ര കോടതിയിലേക്കു നീങ്ങി. പിൽക്കാലത്തു് പ്രസിദ്ധനേതാക്കന്മാരായിത്തീർന്ന ആഷുതോഷ് മുഖർജിയും, ചിത്തരഞ്ജൻദാസും ഘോഷയാത്രയിലുണ്ടായിരുന്നു. ഇത്ര ഐക്യബന്ധമായ ഒരു രോഷപ്രകടനമാകട്ടെ, ഇത്ര ദൃഢമായ സംസ്ഥാനാന്തരമൈത്രീബന്ധമാകട്ടെ, മുൻപു് ഒരിക്കലും കാണപ്പെട്ടിരുന്നില്ല. ജയിൽവിമോചിതനായപ്പോൾ സുരേന്ദ്രനാഥനു വീരോചിതമായ ഒരു സ്വീകരണമാണുലഭിച്ചതു്. ഇററാലിയൻ സ്വാതന്ത്ര്യയോദ്ധാക്കളായ ഗാരിബാൾഡിയും, മസ്സീനിയും അദ്ദേഹത്തിൽ വമ്പിച്ച സ്വാധീനം ചെലുത്തിയിരുന്നു. അദ്ദേഹം ചെന്നയിടത്തെല്ലാം തന്റെ പ്രസംഗം സമാപിപ്പിക്കാറുണ്ടായിരുന്നതു് ശ്രോതാക്കളോടു് ഈ ചോദ്യം ചോദിച്ചുകൊണ്ടാണു്: ''നിങ്ങളുടെ കൂട്ടത്തിൽ ആരാണു് ഇന്ത്യയിലെ ഗാരിബാൾഡിയോ മസ്സീനിയോ ആകുക?''

ഏകകണ്ഠമായി ജനക്കൂട്ടം പ്രതിവചിച്ചുപോന്നു, ''ഞങ്ങൾ,''

അങ്ങിനെ ഇന്ത്യൻ സ്വാതന്ത്ര്യസമ്പാദനത്തിനുള്ള കളമൊരുക്കൽ ശരിയ്ക്കുതന്നെ നടന്നു.



# ഇന്ത്യൻ നാഷണൽകോൺഗ്രസ്സിൻെറ ജനനം

ജനങ്ങളുടെ അതൃപ്തി ക്രമേണ വർദ്ധിച്ചുകൊണ്ടിരുന്നു. ഇന്ത്യയിലെ തദ്ദേശീയവ്യവസായങ്ങളെ ബ്രിട്ടീഷുകാർ നശിപ്പിച്ചതു്, ഒരു വശത്തു തൊഴിലില്ലായ്മയും ദാരിദ്ര്യവും വർദ്ധിപ്പിച്ചു. മറുവശത്തു് ബ്രിട്ടിഷുകാരുണ്ടാക്കിയ നിയമങ്ങൾ വിദ്യാസമ്പന്നരെ അലോരസപ്പെടുത്തി, അവരെ ബ്രിട്ടീഷ്ഭരണത്തിനെതിരാക്കി. അണിയറയ്ക്കുപിന്നിൽ, നാടിൻെറ മുമ്പിലും മൂലയിലും അതൃപ്തി നീറിപ്പുകയുകയായിരുന്നു. സായുധവിപ്ലവം നടത്തണമെന്ന ആശയം തുറന്നു പ്രചരിപ്പിച്ചവരുമുണ്ടായി. തുറന്ന വിപ്ലവം ഏതു നിമിഷവും പൊട്ടിപ്പുറപ്പെടുമെന്നായിരുന്നു അഭിജ്ഞരായ നിരീക്ഷകരുടെ അഭിപ്രായം.

പൊതുജനങ്ങൾക്കു പരാതികളറിയിക്കാൻ ഒരു വഴി കണ്ടെത്തണമെന്നു ബ്രിട്ടീഷുകാർക്കും തോന്നിത്തുടങ്ങി. പുരോഗമിച്ചിയ പക്ഷം വിദ്യാസമ്പന്നർക്കെങ്കിലും തങ്ങളുടെ അതൃപ്തിപ്രകടനത്തിനു് ഒരു വേദി വേണമെന്നും പ്രധാനപ്പെട്ട ബ്രിട്ടീഷ് ഉദ്യോഗസ്ഥന്മാർ സമ്മതിച്ചുകൊടുത്തു. അതൃപ്തി കുറയ്ക്കാൻ, അതിൻെറ കാരണങ്ങളെപ്പററിയുള്ള ചർച്ച ഇടയാക്കുമെന്നും, തദ്വാരാ, തുറന്ന വിപ്ലവം ഒഴിവാക്കാമെന്നും അവർ ആഗ്രഹിച്ചു.

ഏതാനും ഇംഗ്ലീഷുകാർക്ക് ഇന്ത്യയെപ്പററി ആത്മാർത്ഥമായ സഹാനുഭൂതിയുണ്ടായിരുന്നു. ഗവണ്മെൻറിൻെറ മർദ്ദനനയങ്ങളെ അവർ പിന്താങ്ങിയില്ല. അത്തരമൊരു ഇംഗ്ലീഷുകാരനായിരുന്ന

എ. ഓ. ഹ്യൂം. ഉദാരമായ വീക്ഷണവും, സദാപിയെന്നോണം ഗവണ്മെൻറിനോട് അഭിപ്രായവ്യത്യാസവുമുള്ള ഒരാളായിരുന്നു. അദ്ദേഹം കൃഷിവകുപ്പു സെക്രട്ടറിയായിരുന്ന ഹ്യൂം തൽസ്ഥാനം രാജിവെച്ചു. ''സ്വാത്മരാഹിത്യവും, ധാർമ്മികധീരതയും, ആത്മനിയന്ത്രണവും, ദേശീയസേവനത്തിനു് ആത്മാർത്ഥമായ ആഗ്രഹവുമുള്ള അമ്പതു പേർ മുന്നിട്ടിറങ്ങാൻ ആഹ്വാനംചെയ്യുന്ന ഒരു കത്തു്, 1883 മാർച്ച് 1-ാം തീയതി അദ്ദേഹം കൽക്കത്ത സർവ്വകലാശാലയിലെ ബിരുദധാരികൾക്കെഴുതി: അല്പം ചില ബുദ്ധിശാലികളും, വിദ്യാസമ്പന്നരുമായ വ്യക്തികൾപോലും, സ്വകാര്യതാൽപര്യങ്ങൾക്കതീതരായി ഉയർന്നു് നാടിന്റെ നന്മക്കുവേണ്ടി പ്രവർത്തിക്കാൻ കഴിയുന്നില്ലെങ്കിൽ, ഇന്ത്യാക്കാർക്കു ലഭിക്കുന്ന പെരുമാററം അവരർഹിക്കുന്നതുതന്നെ. തെരഞ്ഞെടുക്കപ്പെട്ട അല്പം ചിലർക്കുപോലും ഇന്ത്യയുടെ സ്വാതന്ത്ര്യത്തിനുവേണ്ടി പ്രവർത്തിക്കുന്നതിൽ യോജിക്കാൻ കഴിയുന്നില്ലെങ്കിൽ, ഇന്ത്യയുടെ സുഹൃത്തുക്കളായ ഞങ്ങൾക്കു തെററുപററിയെന്നു സമ്മതിക്കേണ്ടിവരും. അപ്പോൾ, ഇന്നു് ഉള്ളതിലും മികച്ച ഒരു ഭരണകൂടം ഇന്ത്യ അഭിലഷിക്കുന്നില്ലെന്നും, അർഹിക്കുന്നില്ലെന്നും സിദ്ധിക്കും. അതാണു് നിലയെങ്കിൽ, നിസ്സാരമായ, അതുമിതും പറഞ്ഞുള്ള പരാതികൾ ഇനി ഞങ്ങൾ കേൾക്കാൻ ഇടയാകാതിരിക്കട്ടെ...'' എന്നു് ഒരു താക്കീതും അദ്ദേഹം കൂട്ടിച്ചേർത്തു.

ഹ്യൂം ഇക്കാര്യം വൈസ്രോയിയായിരുന്ന ഡഫറിൻ പ്രഭുവുമായി ചർച്ചചെയ്തു. ഒരു ദേശീയസംഘടനയെന്ന ആശയം നിർദ്ദേശിച്ചതു് അദ്ദേഹമായിരുന്നു. ഏതെങ്കിലും ഒരു ഗവർണക്കു പകരം ഒരു അനുദ്യോഗസ്ഥനാകണം അതിന്റെ അദ്ധ്യക്ഷനെന്നും അദ്ദേഹം നിർദ്ദേശിച്ചു. അനന്തരം, ഹ്യൂ. ഈ നിർദ്ദേശം ഇന്ത്യൻ രാജ്യതന്ത്രജ്ഞരുടെ പരിഗണനയ്ക്കു് സമർപ്പിച്ചപ്പോൾ, അവർ, അതു നടപ്പാക്കാൻ പൂർണ്ണമനസ്സോടെ സമ്മതിച്ചു. ഡഫറിൻപ്രഭുവാണു് ഇതിനെല്ലാം തുടക്കം കുറിച്ചതെന്നു് അവർക്കറിയില്ലായിരുന്നു. ഇന്ത്യയ്ക്കു സ്വാതന്ത്ര്യം നേടുകയല്ല, മറിച്ചു്, ദേശീയമായ അതൃപ്തിയ്ക്കു് ഒരു ബഹിർഗ്ഗമനമാർഗ്ഗം നൽകി, നിരുപദ്രവമായ രീതിയിൽ ബ്രിട്ടീഷ്ഭരണത്തെ പുലർത്തുകയായിരുന്നു സംഘടനയുടെ ലക്ഷ്യം.



ഏ ഓ. ഹ്യൂം

ക്രിസ്തുമസ് കാലത്തു്, പൂനയിൽ ഒരു സമ്മേളനത്തിനു് രാജ്യത്തിന്റെ എല്ലാ ഭാഗത്തുനിന്നുമുള്ള പ്രതിനിധികളെ ക്ഷണിക്കണമെന്നു തീരുമാനിക്കപ്പെട്ടു. പക്ഷെ, അപ്പോഴേക്കും അവിടെ വിഷൂചിക പൊട്ടിപ്പുറപ്പെട്ടു. തന്മൂലം ആദ്യസമ്മേളനം ബോംബേയിൽ നടത്തേണ്ടിവന്നു. താൻ പടുത്തുയർത്തുന്ന സംഘടന ഒരു കാലത്തു്, ഇന്ത്യയിലെ ബ്രിട്ടീഷ്‌വാഴ്ച അവസാനിപ്പിക്കാൻ വഴി തെളിയിക്കുമെന്നു് ഡഫറിൻ പ്രഭു സ്വപ്നത്തിൽപോലും കരുതിയിരിക്കയില്ല.

ഗോകൽദാസ് തേജ്പാൽ സംസ്കൃതകോളേജ് പരിസരങ്ങളിൽവച്ചാണ് സമ്മേളനം നടന്നത്. ഈ സമ്മേളനത്തിലെ പലേ പ്രതിനിധികളും, പിൽക്കാലത്ത് സ്വാതന്ത്ര്യപ്രസ്ഥാനത്തിലെ പ്രമുഖനേതാക്കന്മാരായിത്തീർന്നു. ഗവണ്മെൻറുമായി സഹകരിച്ച് ഇന്ത്യയുടെ പുരോഗതി സാദ്ധ്യമാക്കുക എന്ന പ്രഖ്യാപിതലക്ഷ്യം സംഘടനയ്ക്കുണ്ടായിരുന്നതുകൊണ്ട്, സമ്മേളനത്തിൽ സംബന്ധിച്ചിരുന്നവരിൽ ബ്രിട്ടൻെറ ഗവണ്മെൻറിനോടു കൂറുള്ളവരായും കുറെപ്പേർ ഉണ്ടായിരുന്നു.

ഗോകൽദാസ് തേജ്പാൽ സംസ്കൃതകോളേജിൻെറ ഒരു ഹാളിനുള്ളിൽ, 1885 ഡിസംബർ 28-ാം തീയതി ഉച്ചയ്ക്ക് ഇന്ത്യൻ നാഷണൽ കോൺഗ്രസ്സ് ജനിച്ചു. ഉൽഘാടനസമ്മേളനത്തിലെ ആദ്യപ്രാസംഗികൻ എ. ഓ. ഹ്യൂം ആയിരുന്നു. അനന്തരം എസ്. സുബ്രഹ്മണ്യ അയ്യരും, കെ. ടി. ടെലാങ്ങും സംസാരിച്ചു. ഡബ്ല്യു. സി. ബാനർജി ആദ്ധ്യക്ഷ്യം വഹിച്ചു. മഹാർഹമായ, ചരിത്രനിർണ്ണായകമായ ഒരു സംഭവമായിരുന്നു, അത്.

ഈ പ്രഥമസമ്മേളനം പാസ്സാക്കിയ പ്രമേയങ്ങൾ, ദേശീയ നേതാക്കളുടെ ചിന്താഗതി വ്യക്തമാക്കുന്നവയാണ്. ഉദാഹരണത്തിന് ഒരു പ്രമേയത്തിലൂടെ, ഇന്ത്യൻ ഭരണത്തെപ്പററി അന്വേഷണം നടത്താൻ ഒരു രാജകീയസംഘത്തെ നിയോഗിക്കണമെന്നാവശ്യപ്പെട്ടു. നിയമസഭകളിലേക്ക് അംഗങ്ങളെ നാമനിർദ്ദേശം ചെയ്യുന്ന ഏർപ്പാട് നിർത്തലാക്കണമെന്ന് ആവശ്യപ്പെടുന്നതായിരുന്നു മറെറാരു പ്രമേയം. ഇനിയൊരു പ്രമേയം ഇന്ത്യൻ സിവിൽ സർവ്വീസിലേക്കുള്ള പരീക്ഷകൾ, ഇന്ത്യയിലും, ഇംഗ്ലണ്ടിലും വച്ചു നടത്തണമെന്നു നിർദ്ദേശിച്ചു. സൈനികച്ചെലവു കുറയ്ക്കണമെന്നാവശ്യപ്പെടുന്ന ഒരു പ്രമേയവും പാസ്സാക്കി. ''മഹാറാണി നീണാൾ വാഴട്ടെ'' എന്ന ഉൽഘോഷത്തോടെയാണ് സമ്മേളനം സമാപിച്ചത്.

കോൺഗ്രസ്സ് സംഘടന അതിവേഗം നാടെങ്ങും വ്യാപിച്ചു. വിഭിന്നമതങ്ങളിലും, സംസ്ഥാനങ്ങളിലും സമുദായങ്ങളിലും പെട്ടവരെയും, പണക്കാരെയും, പാവപ്പെട്ടവരെയും, സ്ത്രീപുരുഷന്മാരെയും, ഗ്രാമീണരെയും നഗരവാസികളെയും അത് ഉൾക്കൊണ്ടു.

എല്ലാ ദേശീയതാല്പര്യങ്ങൾക്കും വേണ്ടി വാദിക്കുന്ന ഒരു മഹത് സംഘടനയായി അതു് രൂപാന്തരപ്പെട്ടു.

എങ്കിലും, പടിപടിയായായിട്ടായിരുന്നു ഈ പരിവർത്തനം. കോൺഗ്രസ്സ് 20 കൊല്ലക്കാലം നിയമസമ്മതിയുള്ള ഉപാധികളെ മാത്രമേ ഉപയോഗിച്ചുള്ളൂ. വിപ്ലവം അതിനന്നു് അചിന്ത്യമായിരുന്നു. ബ്രിട്ടീഷുകാരന്റെ നീതിയിൽ അചഞ്ചലമായ വിശ്വാസം അർപ്പിച്ചു. ഒടുവിൽ ബ്രിട്ടീഷ് രാജ്യതന്ത്രജ്ഞന്മാർ ഇന്ത്യയുടെ അവകാശങ്ങൾ അംഗീകരിക്കുമെന്നതിൽ തനിക്കു് അണുപോലും സംശയമില്ലെന്നു് ഫിറോസ്ഷാ മേത്ത പ്രഖ്യാപിച്ചു. ഈ ഭൂമണ്ഡലത്തിൽ ബ്രിട്ടീഷുകാരെപ്പോലെ ധീരരോ, സത്യസന്ധരോ ആയ മറെറാരു ജനതയില്ലെന്നു പ്രഖ്യാപിക്കാൻ 1896-ലെ കോൺഗ്രസ്സ്സമ്മേളനത്തിലെ അദ്ധ്യക്ഷൻ മടിച്ചില്ല.

ജനങ്ങളോടും, അവരുടെ കഷ്ടപ്പാടുകളോടും കോൺഗ്രസ്സിനു് സഹാനുഭൂതിയുണ്ടായിരുന്നു. അതേയവസരത്തിൽ ഈ കഷ്ടപ്പാടുകളുണ്ടാക്കിയവരോടു് അതു കൂറു പ്രഖ്യാപിക്കയും ചെയ്തു. ഇന്ത്യയിലെ പൊതുസ്ഥിതിഗതികളെപ്പററി, നേതാക്കന്മാക്കു് വേണ്ടത്ര അറിവില്ലായിരുന്നു. സേവനം, ആത്മത്യാഗം മുതലായ ചേതോവികാരങ്ങൾ അവരെ വേണ്ടത്ര ഉത്തേജിപ്പിച്ചിരുന്നില്ലെന്നതിനും പുറമെ, അവരുടെ രാജ്യസ്നേഹം ബ്രിട്ടീഷുകാരോടുള്ള കൂറിനു വിധേയവുമായിരുന്നു. അവരിൽപ്പലക്കും, ബ്രിട്ടീഷ് സാമ്രാജ്യത്തിനു ചെയ്തുകൊടുത്ത സേവനങ്ങൾക്കു പ്രതിഫലമായി ബിരുദങ്ങളും, ബഹുമതികളും നൽകപ്പെട്ടു. ഇതെല്ലാംകൊണ്ടു്, 1906-നുമുൻപു് സ്വയംഭരണം ആവശ്യപ്പെടാൻ കോൺഗ്രസ്സുകാർക്കു കഴിഞ്ഞില്ല. ആനുകൂല്യങ്ങൾ ആവശ്യപ്പെടുന്നതിലും നിസ്സാരപരാതികൾ പരിഹരിച്ചെടുക്കുന്നതിലുമാണു് അവർ ശ്രദ്ധ കേന്ദ്രീകരിച്ചിരുന്നതു്.

എങ്കിലും, ഇന്ത്യയുടെ ചരിത്രത്തിൽ പുതിയൊരദ്ധ്യായം തുടങ്ങിക്കഴിഞ്ഞിരുന്നു. വിദേശിഭരണത്തെ എതിർക്കാനുള്ള ധൈര്യവും, അവകാശവും, ജനങ്ങൾ കരഗതമാക്കിക്കഴിഞ്ഞിരുന്നു.



# ആദ്യകാലത്തെ കോൺഗ്രസ്സ്നേതാക്കൾ

ബ്രിട്ടീഷുകാരോടു കൂറുണ്ടെന്നു സത്യംചെയ്യുകയും, അക്കാരണത്താൽ ഇന്ത്യക്കാർക്കു കൂടുതൽ ഉയർന്ന സ്ഥാനങ്ങൾ വേണമെന്നാവശ്യപ്പെടുകയും ചെയ്യുന്ന ആളുകളുടെ കയ്യിലായിരുന്നു 1905 വരെ കോൺഗ്രസ്സിന്റെ നേതൃത്വം നിലക്കൊണ്ടിരുന്നതു്. എങ്കിലും നിസ്സാരമായ ആനുകൂല്യങ്ങൾകൊണ്ടു്, അവരെ നിശ്ശബ്ദരാക്കാൻ സാദ്ധ്യമായിരുന്നില്ല. ആത്മാർത്ഥതയുള്ള രാജ്യസ്നേഹികളായിരുന്നു അവർ. പിൽക്കാലത്തു് അവരിൽ പലരും ബ്രിട്ടീഷുകാരെ തുറന്നെതിർക്കുകയും ചെയ്തു.

ഈ നേതാക്കന്മാർ എല്ലാവരും ഇന്ത്യക്കാരായിരുന്നില്ലെന്നു മാത്രമല്ല, പലരും ഇംഗ്ലീഷുകാരായിരുന്നുതാനും. ഇംഗ്ലീഷുകാരുടെ കൂട്ടത്തിൽ, ഏ. ഓ. ഹ്യൂം, സർ വില്യം വെഡർബേൺ, സർ ഹെൻറി കോട്ടൺ എന്നിവരായിരുന്നു പ്രമാണിമാർ. ഇന്ത്യൻ നാഷണൽ കോൺഗ്രസ്സിന്റെ ജനയിതാവായ ഹ്യൂമിനെപ്പററി നേരത്തെ പറഞ്ഞിരുന്നല്ലോ. ഇന്ത്യൻ നാഷണൽ കോൺഗ്രസ്സിന്റെ പൊതു കാര്യദർശിയായി വളരെ നാൾ ജോലി ചെയ്തിരുന്ന അദ്ദേഹം, പ്രസ്തുത സംഘടനയുമായി ബന്ധപ്പെടുന്നതിനു മുമ്പേതന്നെ ഇന്ത്യയുടെ ക്ഷേമത്തിന്നുവേണ്ടി പ്രവർത്തിച്ചിരുന്നു.

സർ വില്യം വെഡർബേൺ രണ്ടു തവണ കോൺഗ്രസ്സദ്ധ്യക്ഷനായിരുന്നിട്ടുണ്ടു് —ആദ്യം 1889-ലെ ബോംബേ സമ്മേളനത്തിലും, 21 കൊല്ലം കഴിഞ്ഞു് 1910-ൽ അലഹബാദ് സമ്മേളനത്തിലും. മരണംവരെയും, ഇന്ത്യൻദേശീയ വാദത്തിനു് അദ്ദേഹം പിന്തുണ നൽകി. 1904-ലെ ബോംബെ സമ്മേളനത്തിന്റെ അദ്ധ്യക്ഷ

നായി തിരഞ്ഞെടുക്കപ്പെട്ട ദേഹമാണ് സർ ഹെൻറി കോട്ടൺ ഏകഭാരതം ആദ്യമായി വിഭാവനചെയ്ത വ്യക്തിയും അദ്ദേഹമായിരുന്നു.

ഭാരതീയനേതാക്കന്മാരുടെ കൂട്ടത്തിൽ ദാദാഭായി നവരോജിയായിരുന്നു മുൻപന്തിയിൽ നിന്നിരുന്നതു്. ഇന്ത്യൻ നവോത്ഥാനത്തിനു നായകത്വം നൽകിയ വന്ദ്യവയോവൃദ്ധനെന്ന നിലയിൽ അദ്ദേഹം ആദരിക്കപ്പെട്ടുപോരുന്നു. ബോംബെയിലെ ഒരു പാഴ്സികുടുംബത്തിൽ, 1829 സെപ്തംബർ 4-നു് അദ്ദേഹം ജനിച്ചു. ചെറുപ്പത്തിലേ പിതാവു് മരിച്ചുപോകയാൽ അമ്മയാണു് അദ്ദേഹത്തെ വളർത്തിയതു്. കുറേക്കാലം ഒരധ്യാപകനായി ജോലിചെയ്തശേഷം, അദ്ദേഹം വ്യാപാരത്തിലേർപ്പെട്ടു. കുറെ നാൾ ബറോഡ സംസ്ഥാനത്തെ ദിവാനായി ജോലി നോക്കിയെങ്കിലും, ഒരു ബ്രിട്ടീഷു് ഉദ്യോഗസ്ഥനുമായുള്ള അഭിപ്രായവ്യത്യാസം കാരണം, അദ്ദേഹത്തിനു തൽസ്ഥാനം രാജിവയ്ക്കേണ്ടിവന്നു.

മുപ്പതോളം സ്ഥാപനങ്ങളുടെ ജനയിതാവാണു് അദ്ദേഹം. അനേകം പത്രങ്ങളും അദ്ദേഹം പുറത്തിറക്കി. മൂന്നു തവണ, 1886-ലും, 1893-ലും, 1906-ലും അദ്ദേഹം കോൺഗ്രസ്സദ്ധ്യക്ഷനായിരുന്നു. ബ്രിട്ടനിലെ കോമൺസ് സഭയിലേക്കു തിരഞ്ഞെടുക്കപ്പെടുന്ന ആദ്യത്തെ ഇന്ത്യക്കാരനുമായിരുന്നു അദ്ദേഹം. ഇംഗ്ലണ്ടിലായിരുന്നപ്പോൾ, ഇന്ത്യയിൽ ഉത്തരവാദിത്വഭരണത്തിനുവേണ്ടി അദ്ദേഹം ശക്തിയോടെ വാദിച്ചു. കറുത്ത തൊലിക്കാരനെന്നു പറഞ്ഞു് സാലിസ്ബറി പ്രഭു അദ്ദേഹത്തെ "കൊച്ചാക്കാൻ" ശ്രമിച്ചെങ്കിലും, ഇന്ത്യയിലെ ദാരിദ്ര്യത്തെപ്പററിയും, അതിർകടന്ന നികുതിചുമത്തലിനെപ്പററിയും അദ്ദേഹം ചെയ്ത പ്രസംഗം ബ്രിട്ടീഷ് പാർലിമെൻറിൻെറ ശ്രദ്ധയെ ഹഠാദാകർഷിച്ചു അവസാനത്തെ തവണ കോൺഗ്രസ്സദ്ധ്യക്ഷനായിരിക്കുമ്പോഴാണു്, 'സ്വദേശി', 'സ്വരാജ്യം' എന്നീ ജനസമ്മതിയാർജ്ജിച്ച മുദ്രാവാക്യങ്ങൾ അദ്ദേഹം രൂപപ്പെടുത്തിയതു്. "മനുഷ്യനാൽ ഈശ്വരത്വം സാദ്ധ്യമാണെങ്കിൽ, ദാദാഭായിയിൽ അതുണ്ടു്" എന്നു് ഗോഖലെ ഒരിക്കൽ പറയുകയുണ്ടായി. ദാദാഭായ് നവറോജി, 1917 ജൂൺ 30-നു് നിര്യാതനായി.

ബംഗാളിലെ ഒരു ബഹുമാന്യകുടുംബത്തിൽ, 1848 നവമ്പർ 10-നു ഭൂജാതനായ ദേഹമായിരുന്നു സുരേന്ദ്രനാഥ് ബാനർജി. അദ്ദേഹം ഇന്ത്യൻ സിവിൽ സർവ്വീസിൽ ചേർന്നെങ്കിലും (അത്യ



എസ്. എൻ. ബാനർജി

ന്തം അഭികാമ്യമായ പദവിയായിരുന്നു അതു്) വളരെ നിസ്സാരമായ ഒരു കാരണത്താൽ, പിരിച്ചുവിടപ്പെട്ടു. പിൽക്കാലജീവിതത്തിൽ, ഇതദ്ദേഹത്തെ വല്ലാതെ സ്വാധീനിച്ചു. പ്രസംഗങ്ങളിലും ലേഖനങ്ങളിലുംകൂടെ അദ്ദേഹം സ്വന്തം രാഷ്ട്രീയാഭിപ്രായങ്ങൾ പ്രചരിപ്പിച്ചു. ദേശീയമായ ഐക്യഭദ്രത, ഇന്ത്യാക്കാർക്കു് സ്വയംഭരണത്തിൽ കൂടുതൽ പങ്ക വഹിക്കാനുള്ള അർഹത എന്നിവയെപ്പറ്റി വമ്പിച്ച പൊതുയോഗങ്ങളിൽ പ്രസംഗിച്ചുകൊണ്ടു്, അദ്ദേഹം ഇന്ത്യയാകമാനം സഞ്ചരിച്ച ഒരു മഹാവാഗ്മിയായിരുന്ന

അദ്ദേഹം രണ്ടു തവണ കോൺഗ്രസ്സ് അദ്ധ്യക്ഷനായി തെരഞ്ഞെടുട്ടു. ബംഗാൾ വിഭജനത്തെത്തുടർന്ന് 1905-ലുണ്ടായ പ്രക്ഷോഭണത്തിൽ ബ്രിട്ടീഷ്ചരക്കുകൾ ബഹിഷ്കരിച്ച്, ഇന്ത്യൻചരക്കുകൾ വാങ്ങാൻ ഇന്ത്യക്കാരെ ഉൽബോധിപ്പിച്ചും, ആദ്യത്തെ പ്രത്യക്ഷ രാഷ്ട്രീയസമരം സംഘടിപ്പിച്ചതു് അദ്ദേഹമായിരുന്നു.

എന്നാൽ രാജ്യസേവനത്തെ ബ്രിട്ടീഷ് സാമ്രാജ്യത്തോടുള്ള അചഞ്ചലമായ കൂറുമായി ബന്ധപ്പെടുത്തിയ ആളായിരുന്നു സുരേന്ദ്രനാഥ്. ബ്രിട്ടീഷ്സംസ്കാരമാണ് ലോകത്തിലേക്ക് മഹത്തമമെന്നും ബ്രിട്ടീഷ്ഭരണം ഇന്ത്യയ്ക്കനുഗ്രഹമാണെന്നും, അടിയ്ക്കടി അദ്ദേഹം പറയാറുണ്ടായിരുന്നു. എന്നാൽ രാഷ്ട്രീയചലനങ്ങൾ വേഗംതന്നെ അദ്ദേഹത്തിന്റെ നിയന്ത്രണത്തിന്നതീതമായി. രാഷ്ട്രീയരംഗത്തെ ഒരഗ്നിശലാകയായിരുന്ന അദ്ദേഹത്തെ പിൽക്കാലത്തു് വളരെയേറെ ബ്രിട്ടീഷ്അനുകൂലിയെന്ന് നാട്ടുകാർ കരുതാൻ തുടങ്ങി. 1921-ൽ അദ്ദേഹം ബങ്കാൾ ഗവർണ്ണറുടെ സമിതിയിൽ അംഗമാക്കപ്പെട്ടു. അദ്ദേഹത്തിന്ന് ''സർ'' സ്ഥാനവും നൽകി. അപ്പോഴേക്കും കോൺഗ്രസ്സുമായുള്ള എല്ലാ ബന്ധവും അദ്ദേഹം വേർപെടുത്തിക്കഴിഞ്ഞിരുന്നു.

വേറൊരു മഹാനായ നേതാവായിരുന്നു ഗോപാലകൃഷ്ണഗോഖലെ. മഹാരാഷ്ട്രയിലെ രത്നഗിരി ജില്ലയിലെ ഒരു ഗ്രാമത്തിലാണ് അദ്ദേഹം ജനിച്ചതു്. ചെറുപ്പത്തിലേ പിതാവു് മരിച്ചതുകൊണ്ടു്, ദാരിദ്ര്യപൂർണ്ണമായിരുന്നു അദ്ദേഹത്തിന്റെ ബാല്യകാലജീവിതം. പലപ്പോഴും ദിവസം ഒരു നേരമേ അദ്ദേഹത്തിനു് ഭക്ഷണം കിട്ടിയിരുന്നുള്ളൂ. പഠിക്കാൻ തെരുവുവിളക്കുകളുടെ വെളിച്ചമായിരുന്നു അവലംബം. ബുദ്ധിശാലിയും അദ്ധ്വാനശീലനുമായിരുന്നു അദ്ദേഹം. കാലാന്തരത്തിൽ പൂനയിൽ ഒരു ഇംഗ്ലീഷ് വിദ്യാലയത്തിൽ അദ്ധ്യാപകനായി. പിൽക്കാലത്തു് പെർഗ്ഗുസൺ കോളേജായി ഈ വിദ്യാലയം രൂപാന്തരപ്പെട്ടപ്പോൾ, ഗോഖലെ അതിന്റെ പ്രിൻസിപ്പാലായിത്തീർന്നു. പ്രതിമാസം നാമമാത്രശമ്പളമായി 75 ഉറുപ്പികയേ അദ്ദേഹം സ്വീകരിച്ചുള്ളൂ.

ചെറുപ്പത്തിലേതന്നെ ജസ്റ്റീസ് മഹാദേവ് ഗോവിന്ദ റാനഡെയുമായി പരിചയപ്പെടാൻ അദ്ദേത്തിനിടയായി. ഗോഖലയുടെ സാമർത്ഥ്യത്തിൽ മതിപ്പു തോന്നിയ റാനഡെ അദ്ദേഹത്തെ ബോംബേയിലെ ഒരു രാഷ്ട്രീയസംഘടനയായ സാർവജനിക് സഭയുടെ കാര്യദർശിയായി നിയമിച്ചു. ബോംബെ നിയമസഭയിലെ ഒരം



ഗോപാലകൃഷ്ണ ഗോഖലെ

ഗമായി 33 ാമത്തെ വയസ്സിൽ അദ്ദേഹം തിരഞ്ഞെടുക്കപ്പെട്ടു. താമ
സിയാതെതന്നെ ഇമ്പീരിയൽ നിയമസഭ എന്നറിയപ്പെട്ടിരുന്ന കേ
ന്ദ്രനിയമനിർമ്മാണസഭയിലേക്കും അദ്ദേഹം തിരഞ്ഞെടുക്കപ്പെട്ടു.

തിലകനോടൊപ്പം 1889-ൽ അദ്ദേഹം കോൺഗ്രസ്സിൽ ചേ
ന്നു. ഒരു പൈസ വിലയുള്ള ഒരു കട്ടഉപ്പ് അഞ്ചണ വിലയ്ക്കാണ്
വിൽക്കപ്പെടുന്നതെന്ന് ഉപ്പുനികുതിയെ എതിർത്തുകൊണ്ട് അദ്ദേ
ഹം ചൂണ്ടിക്കാട്ടി. ഇക്കാലത്തു മഹാത്മാ ഗാന്ധി തെക്കെ ആഫ്രി
ക്കയിൽ അവിടത്തെ ഇന്ത്യക്കാരുടെ അവകാശങ്ങൾ നേടിയെടു

ക്കാൻവേണ്ടി സമരം ചെയ്യുകയായിരുന്നു. ഗോഖലെ ആ രാജ്യം സന്ദർശിക്കുകയും, ഗാന്ധിജിയ്ക്കു് കാര്യമായ സഹായം നൽകുകയും ചെയ്തു. സർവൻറ്സ് ആഫ് ഇന്ത്യാ സൊസൈററി സ്ഥാപിച്ചതായിരുന്നു ഗോഖലയുടെ ഏററവും പ്രധാനപ്പെട്ട സംഭാവന. ജീവിതാവശ്യങ്ങൾ കഷ്ടിച്ചു നിറവേററാൻ മാത്രം വേണ്ടുന്ന ആദായം കൈവശം വച്ചുകൊണ്ടു്, ബാക്കി മുഴുവൻ ധാർമ്മികകാര്യങ്ങൾക്കായി നീക്കിവച്ച, സ്വാർത്ഥരഹിതരായ രാജ്യസ്നേഹികളുടേ ഒരു സംഘടനയായിരുന്നു ഇതു്. ഈ സംഘടന സാമൂഹ്യസേവനരംഗത്തു് ഗണ്യമായ പ്രവർത്തനം നടത്തി—പ്രത്യേകിച്ചു് ക്ഷാമവും വെള്ളപ്പൊക്കവും ഉണ്ടായിടങ്ങളിൽ ദുരിതനിവാരണത്തിനുവേണ്ടി. ആളുകളെ തന്നിലേക്കു് ഹഠാദാകർഷിക്കുന്ന ഒരു വ്യക്തിത്വമായിരുന്നു ഗോഖലയുടേതു്. ഗാന്ധിജി സ്വന്തം രാഷ്ട്രീയഗുരുവായി അദ്ദേഹത്തെ കരുതി. ആട്ടിൻകുട്ടിയെപ്പോലെ ശാന്തശീലവും, സിംഹത്തിൻെറ ധൈര്യവും, ഒരു കുററമെന്നു തോന്നിപ്പോകുന്നത്ര ഭൂതദയയുമുള്ള വ്യക്തിയായിരുന്നു ഗോഖലെ എന്നു് ഗാന്ധിജി പറയാറുണ്ടായിരുന്നു.

കോൺഗ്രസ്സിൻെറ ആദ്യസമ്മേളനത്തിൽ ഹ്യൂമിനു ശേഷം പ്രസംഗിച്ചയാൾ എസ്സ്. സുബ്രഹ്മണ്യ അയ്യരായിരുന്നു. പത്രങ്ങളിൽ വാർത്തകൾ പ്രസിദ്ധപ്പെടുത്തുന്നതിലുള്ള പരിമിതികളെ അദ്ദേഹം എതിർക്കുകയും, ആവർത്തിച്ചുണ്ടാകാറുണ്ടായിരുന്ന ക്ഷാമങ്ങൾക്കു് ഒരു പരിഹാരം കണ്ടെത്താൻ ഉൽബോധിപ്പിക്കുകയും ചെയ്തു. രാജ്യത്തിൻെറ സാമ്പത്തികനിലയെപ്പററി സമ്പൂർണ്ണവും, നിഷ്പക്ഷവുമായ ഒരന്വേഷണം നടത്തണമെന്നും അദ്ദേഹം ആവശ്യപ്പെട്ടു. അഗാധമായ പാണ്ഡിത്യത്തോടൊപ്പം വിശാലവീക്ഷണഗതിയും ചേർന്ന വ്യക്തിത്വമായിരുന്നു അദ്ദേഹത്തിൻേറതു്. സുബ്രഹ്മണ്യ അയ്യർ പ്രസിദ്ധീകരിച്ച ലേഖനങ്ങൾ കാരണം അദ്ദേഹത്തെ അറസ്റ്റ്ചെയ്തു. കലശലായി രോഗം ബാധിച്ചപ്പോൾ മാത്രമേ അദ്ദേഹത്തെ വിട്ടയച്ചുള്ളു.



## ഇന്ത്യൻ നവോത്ഥാനത്തിൻെറ രണ്ടാം ഘട്ടം

ഇതുവരെയും ദേശീയനേതാക്കൾ നിയമവിധേയമായ നടപടികൾ കൈക്കൊള്ളാനാണ് ആഗ്രഹിച്ചതു്. ഇന്ത്യയെ അഭിമുഖീകരിക്കുന്ന അടിസ്ഥാനപ്രശ്നങ്ങൾ ഇങ്ങിനെ പരിഹരിക്കാനാവില്ലെന്നു് ക്രമേണ അവക്കു ബോദ്ധ്യപ്പെട്ടു. കൂടുതൽ ശക്തമായ നടപടികൾ വേണ്ടിയിരുന്നു. ഒരു പുതിയ പ്രസ്ഥാനംതന്നെ തുടങ്ങേണ്ടതാവശ്യമായിവന്നു. യാചനകൊണ്ടു് ഒന്നുംതന്നെ നേടാൻ ആകുമായിരുന്നില്ല. യഥാത്ഥമായും പിടിച്ചെടുക്കുന്നെങ്കിൽ മാത്രമേ നമുക്കു സ്വാതന്ത്ര്യം ലഭിക്കൂ എന്നൊരു നില വന്നു. അതിനുവേണ്ടിയുള്ള സമരം അങ്ങിനെ അനിവാര്യമായിത്തീന്നു.

ലോകമാന്യ ബാലഗംഗാധര തിലകനാണു് ഈ വസ്തുത ആദ്യം മനസ്സിലാക്കിയതു്. ഇന്ത്യൻ സ്വാതന്ത്ര്യസമരത്തിൻെറ ഒരു മുന്നണിപ്പടയാളിയെന്നതിനും പുറമെ, പ്രാചീനഭാരതീയസംസ്കാരത്തെ സംബന്ധിച്ചുള്ള അവഗാഹത്തിൽ പ്രസിദ്ധനുമായിരുന്നു അദ്ദേഹം. ഹിന്ദി ഇന്ത്യയുടെ ദേശീയഭാഷയാക്കണമെന്നു നിർദ്ദേശിച്ച ആദ്യത്തെ കോൺഗ്രസ്സ്നേതാവാണു് തിലകൻ. നിസ്വാത്ഥമായ രാജ്യസേവനം എന്ന ആശയമുന്നയിച്ചു് അദ്ദേഹം യുവജനങ്ങളെ ഉത്തേജിപ്പിച്ചു. ബ്രിട്ടീഷ്ഭരണത്തിലുള്ള അന്ധമായ വിശ്വാസത്തെ ചോദ്യംചെയ്യാനും, പിന്തുണനൽകൽമനോഭാവത്തെ വെല്ലുവിളിയായി രൂപാന്തരപ്പെടുത്താനും അദ്ദേഹം കോൺഗ്രസ്സിനെ പ്രേരിപ്പിച്ചു. ഒരു യോദ്ധാവിൻെറയും ചിന്തകൻെറയും ഗുണഗണങ്ങൾ സമ്മേളിച്ചുള്ളതായിരുന്നു അദ്ദേഹത്തിൻെറ വ്യക്തിത്വം. സ്വാതന്ത്ര്യസമരത്തിലേക്കു് ജനലക്ഷങ്ങളെ ആകർഷിക്കാൻ കഴിയാത്തപക്ഷം, ഒന്നും ചെയ്യാനാവില്ലെന്നു്



ലോകമാന്യ തിലകൻ

അദ്ദേഹം മുൻകൂട്ടിക്കണ്ടു. ഈ ലക്ഷ്യത്തോടെ. രണ്ടു പഴയ ഉത്സവങ്ങളായ ഗണപതിപൂജയും, ശിവാജി ഉത്സവവും അദ്ദേഹം പുനരാരംഭിച്ചു. വളരെ അവഗണിക്കപ്പെട്ടുകിടന്ന ഉത്സവങ്ങളായിരുന്നു

ഇവ. ഉത്സവവേളകളിൽ ആലപിച്ചിരുന്ന ശ്ലോകങ്ങൾ, ഉത്സവങ്ങളുടെ അന്തസ്സത്ത വെളിവാക്കുന്നവയായിരുന്നു. ഒരു ഗണപതി സ്തോത്രത്തിന്റെ ഉള്ളടക്കം നോക്കുക. ''സ്വന്തം അടിമത്തത്തിൽ നിങ്ങൾക്കു ലജ്ജയില്ലേ? മരിക്കുന്നതല്ലേ അതിലും ഭേദം? നിങ്ങളുടെ രാജ്യത്തെ ഹിന്ദുസ്ഥാനെന്നല്ലേ നിങ്ങൾ വിളിക്കുന്നതു്? എന്നാൽ പിന്നെ ബ്രിട്ടീഷുകാർ ഇവിടെയെങ്ങിനെ ഭരിക്കുന്നു?''

ശിവാജി ഉത്സവത്തിലെ ഒരു സ്തോത്രം നോക്കുക.

''ശിവാജിയുടെ വീരപരാക്രമങ്ങൾ പാടിപ്പുകഴ്ത്തിയതുകൊണ്ടു് നിങ്ങൾക്കു സ്വാതന്ത്ര്യം ലഭിക്കുകയില്ല. സ്വാതന്ത്ര്യം വേണമെങ്കിൽ സ്വയം വാളും പരിചയുമേന്തിയേ മതിയാകൂ.''

ജനങ്ങൾക്കു നിരന്തരം പകർന്നു കൊടുത്തുകൊണ്ടിരുന്ന ആശയങ്ങൾ ഈ ദൃശങ്ങളായിരുന്നു. ഉത്സവാവസാനത്തിൽ എല്ലാവരും വിക്ടോറിയാ രാജ്ഞിയെ ആദരിച്ചു് നിർഘോഷമുണ്ടാക്കും — വിപ്ലവത്തിനു് ഒരുക്കുകയാണെന്ന സംശയം പാടില്ലല്ലൊ!

അക്കാലത്തു് നാട്ടിൽ അതിരൂക്ഷമായ ക്ഷാമമുണ്ടായി. അതിന്റെ പേരിൽ, ഭൂനികുതി നൽകുന്നതു് ഒഴിവാക്കിക്കിട്ടണമെന്നു് തിലകൻ ഒരു പ്രക്ഷോഭണമാരംഭിച്ചു. എന്നാൽ വിക്ടോറിയാ രാജ്ഞിയുടെ ഭരണത്തിന്റെ വജ്ര ജൂബിലിയാഘോഷങ്ങളുടെ ഒരുക്കത്തിൽ മുഴുകിയിരുന്ന ഗവൺമെൻറു് അനുകൂലമായ പ്രതികരണം കാണിച്ചില്ല.

അങ്ങിനെയിരിക്കേയാണു് ബോംബെയിൽ പ്ലേഗ് പടർന്നു പിടിച്ചതു്. സ്ഥിതിഗതികൾ കൈകാര്യം ചെയ്യാൻവേണ്ടി ഒരു കമ്മിററിയുണ്ടാക്കി. ദുരിതമനുഭവിക്കുന്നവരെ സഹായിക്കാൻ വേണ്ടിയാണു് സമിതിയുണ്ടാക്കിയതെങ്കിലും, രോഗബാധിതരോടു് ഒട്ടും ദയയില്ലാതെ, അവരെ സമിതിക്കാർ ക്യാമ്പുകളിൽ ബലമായി കൊണ്ടുപോയി പാർപ്പിച്ചു. സമിതിക്കാരുടെ ഉദ്ദേശം നല്ലതായിരിക്കാമെങ്കിലും അവരുടെ കടുംകൈകൾ ജനങ്ങളെ ക്ഷോഭിപ്പിച്ചു. ജനങ്ങൾ ക്യാമ്പുകളെ ഭയപ്പെട്ടു. രോഗബാധയുണ്ടായാൽ അധികൃതരെ അറിയിക്കാൻ അവർ മടിച്ചു. അപ്പോൾ സമിതി

ക്കാർ കൂടുതൽ ഊർജ്ജിതമായി പ്രവർത്തനം തുടങ്ങി. വീടുതോറുമുള്ള പരിശോധനയും ചോദ്യംചെയ്യലും പതിവായിത്തീർന്നു. സമിതിക്കാരുടെ കർക്കശത്വം വർദ്ധിച്ചതോടെ അവരെക്കാൾ ഭേദമല്ലേ പ്ലേഗ് എന്നും ജനങ്ങൾ ചിന്തിച്ചുതുടങ്ങി. രോഗം രോഗിയെ മാത്രമേ ശല്യപ്പെടുത്തുകയുള്ളു. സമിതിക്കാരാകട്ടെ, കുടുംബത്തിന മുഴുവനും, ചിലപ്പോൾ ആ പരിസരത്തിനൊട്ടാകെത്തന്നെയും ഒരു വിനയായിരുന്നു

ലോകമാന്യ തിലകൻ ഒരിക്കലും അക്രമത്തിനു് അനുകൂലിയായിരുന്നില്ല. എന്നാൽ അനീതി മൗനമായി സഹിക്കാനും അദ്ദേഹം തയ്യാറായിരുന്നില്ല. ''കേസരി''യിലെഴുതിയ ലേഖനങ്ങളിലൂടെ അദ്ദേഹം ഗവണ്മെൻറിൻെറ നിർദ്ദയത്വത്തെയും, കടുംകൈകളെയും ശക്തിയായി വിമർശിച്ചു

പ്ലേഗ് കമ്മീഷണറായിരുന്ന മി. റാൻഡിൻെറ അതിർകടന്ന ചെയ്തികൾ അന്തരീക്ഷം വിഷലിപ്തമാക്കിക്കൊണ്ടിരിക്കുന്നതിനിടയിൽ ബ്രിട്ടീഷുകാർ വിക്ടോറിയ രാജ്ഞിയുടെ വജ്രജൂബിലി കൊണ്ടാടുകയായിരുന്നു. പൂനയിൽ 1897 ജൂൺ 22-നു് ആഘോഷങ്ങൾ വളരെ രാത്രിവരെ തുടർന്നു, അതെല്ലാം കഴിഞ്ഞു വീട്ടിലേക്കു മടങ്ങുകയായിരുന്ന മി. റാൻഡിനെ വഴിയിൽ പതിയിരുന്ന അജ്ഞാതനായ ഒ ... വെടിവെച്ചു. രണ്ടുദിവസം കഴിഞ്ഞു്, ആശുപത്രിയിൽവ... അദ്ദേഹം മരിച്ചു. ഈ സംഭവം വലിയ കോളിളക്കമുണ്ടാക്കി. ബ്രിട്ടീഷു് ഭരണാധികാരികൾ കോപാക്രാന്തരായി. നഗരവാസികളുടെ മേൽ ഒന്നര ലക്ഷം രൂപ കൂട്ടപ്പിഴ ചുമത്തി. കൊലപാതകിയെ കണ്ടുപിടിക്കുന്നവർക്കു് സമ്മാനം നൽകുമെന്നു് വിളംബരമുണ്ടായി. ഒടുവിൽ രണ്ടുപേരെ പിടിച്ചു തൂക്കിക്കൊന്നു. സഹോദരന്മാരായിരുന്ന അവർ ചഫേക്കർ സഹോദരന്മാർ എന്ന പേരിൽ ചരിത്രത്തിൽ അറിയപ്പെടുന്നു.

ഈ അക്രമത്തിനു പിന്നിൽ തിലകൻെറ കൈയുണ്ടെന്നായിരുന്നു ഗവണ്മെൻറിൻെറ സംശയം. അദ്ദേഹത്തെ അറസ്റ്റു്ചെയ്തു് രാജ്യദ്രോഹകുററത്തിന്നു വിചാരണചെയ്തു് തടവുശിക്ഷ വിധിച്ചു

തുറുങ്കിൽ, ഒരു സാധാരണ ജയിൽപുള്ളിയെപ്പോലെയാണ് അദ്ദേഹത്തോടു പെരുമാറിയതു്. യൂറോപ്യൻ പണ്ഡിതന്മാർ നിർബ്ബന്ധപൂർവ്വം ഇടപെട്ടശേഷം മാത്രമേ തിലകനെ വിട്ടയച്ചുള്ളു.

ഇതുകൊണ്ടു കാര്യം തീർന്നില്ല. പ്രക്ഷോഭണത്തിനു പിന്തുണ നൽകിയ എല്ലാ പത്രാധിപന്മാരെയും അറസ്റ്റ്ചെയ്യുകയും അവരുടെ വസ്തുവകകൾ കണ്ടുകെട്ടുകയും ചെയ്തു

ഇതൊക്കെ ജനങ്ങളിൽ വലിയ വിദ്വേഷമുളവാക്കി. ബ്രിട്ടീഷുകാരോടുണ്ടായിരുന്ന ആദരവു് ക്രമേണ ഇല്ലാതായിത്തുടങ്ങി.

ഇക്കാലത്തു് ഇന്ത്യക്കാരെ വളരെ ഉത്തേജിപ്പിക്കത്തക്കവണ്ണം ലോകസംഭവഗതികൾ തിരിയുകയുണ്ടായി. 1893-ൽ, ഇററലി അബിസിനിയായെ ആക്രമിച്ചു. ദരിദ്രവും പിന്നോക്കരാജ്യവുമായ അബിസീനിയയ്ക്കു് പഴയ ആയുധങ്ങളെ ഉണ്ടായിരുന്നുള്ളു. എന്നാൽ ഇററലിയാകട്ടെ, ഏററവും നവീനമായ ആയുധങ്ങളും, സുശിക്ഷിതമായ സൈന്യവുമുള്ള ഒരു ആധുനികരാജ്യമായിരുന്നു. എങ്കിലും ആക്രമണകാരികൾ തുരത്തപ്പെട്ടു. ഇററലിയുടെ തോൽവി ലോകമെമ്പാടുമുള്ള ജനങ്ങളുടെ ശ്രദ്ധയാകർഷിച്ചു. പാശ്ചാത്യലോകം അജയ്യമാണെന്ന ധാരണ മിഥ്യയാണെന്നു തെളിഞ്ഞു. അങ്ങിനെയിരിക്കെ 1904-ൽ, ഒരു ചെറിയ ഏഷ്യൻ രാജ്യമായ ജപ്പാൻ അതിശക്തമായ സാറിസ്റ്റു്റഷ്യയെ വെല്ലുവിളിച്ചു്, യുദ്ധത്തിൽ തോല്പിച്ചു. ഈ സംഭവം ഏഷ്യയുടെ ശ്രദ്ധയെ പ്രത്യേകിച്ചും ആകർഷിച്ചു. അടിമത്തത്തിലാണ്ട ഏഷ്യൻ ജനതകൾക്കു് ആ സംഭവം ആത്മവിശ്വാസം പകർന്നു. ജപ്പാനെപ്പോലുള്ള ഒരു കൊച്ചുരാജ്യത്തിനു്, സാറിസ്റ്റു്സാമ്രാജ്യത്തെ ഒരു പാഠം പഠിപ്പിക്കാമെങ്കിൽ, ഇന്ത്യയെപ്പോലുള്ള ഒരു മഹാരാജ്യത്തിനു് നിശ്ചയമായും ബ്രിട്ടീഷ്മേധാവിത്വത്തിൽനിന്നും സ്വാതന്ത്ര്യം നേടാനും കഴിയുമെന്നു് ആളുകൾ വിശ്വസിച്ചു.

ഈജിപ്റ്റ്, റഷ്യ, പേഴ്സ്യ, തുർക്കി മുതലായ മററിടങ്ങളിലും ദേശീയപ്രസ്ഥാനങ്ങൾ ശക്തിപ്പെടാൻ തുടങ്ങി.

ബ്രിട്ടീഷുകാരിൽനിന്നും കിട്ടുന്ന അപമാനകരമായ പെരുമാറ്റത്തിൽ അതൃപ്തരായിരുന്ന ഇന്ത്യൻ സ്വാതന്ത്ര്യഭടന്മാരുടെ മനോവീര്യം ഉത്തേജിപ്പിക്കാൻ ഇതെല്ലാം വക നൽകി. വർഗ്ഗപരമായ മേന്മ അവകാശപ്പെട്ട യൂറോപ്യരുടെ നിലപാടിനു് വമ്പിച്ച ആഘാതങ്ങളേറ്റുകഴിഞ്ഞിരുന്നു. ഇന്ത്യാക്കാർക്കു് സ്വന്തം സംസ്കാരത്തിലും പാരമ്പര്യത്തിലും അഭിമാനം തോന്നിത്തുടങ്ങിയെന്നു മാത്രമല്ല, വേണ്ടത്ര ഇച്ഛാശക്തിയുണ്ടെങ്കിൽ, സ്വാതന്ത്ര്യം പിടിച്ചെടുക്കാൻ വേണ്ട കരുത്തു് തങ്ങൾക്കുണ്ടെന്നും അവർ കരുതിത്തുടങ്ങി.



## ബംഗാൾ വിഭജനം

രാജ്യം ക്ഷാമത്തിൻെറയും, രോഗത്തിൻെറയും, ഭൂകമ്പത്തിൻെറയുമെല്ലാം കെടുതികളനുഭവിക്കുന്നതിനിടയിൽ, വൈസ്രോയിയായിരുന്ന കഴ്സൺപ്രഭു പാസാക്കിയ ഒരു പ്രമേയം ഇന്ത്യാക്കാക്ക് ഏററ അവസാനത്തെ അടിയായിരുന്നു. അദ്ദേഹം ഏർപ്പെടുത്തിയ ഒട്ടേറെ നിയമങ്ങളും, ഇടയ്ക്കിടെ ഇന്ത്യക്കാരെപ്പററി പൂരസത്തിൽ അദ്ദേഹത്തിൽനിന്നുണ്ടായ പരാമർശങ്ങളും, വളരെയേറെ ജനരോഷത്തിനിടയാക്കിയിരുന്നു. പക്ഷെ ഈ നടപടി ജനങ്ങളുടെ തുറന്ന കലാപത്തിനു കാരണമായി.

ബംഗാളിനെ രണ്ടായി വിഭജിക്കുവാനാണ് കഴ്സൺ പ്രഭു തീരുമാനിച്ചതു്. ബംഗാളിലെ കിഴക്കൻ ജില്ലകളായ ഡാക്കയും, രാജ്ഷാഹിയും, ചിററഗോങ്ങും ആസ്സാമിൽ ലയിപ്പിച്ച് പൂർവ്വബംഗാൾ-ആസ്സാം എന്ന പുതിയ ഒരു പ്രവിശ്യയുണ്ടാക്കാനും, ബാക്കി ബംഗാൾ ഒറീസ്സയോടു ചേർത്തു് ബംഗാൾ പ്രവിശ്യയാക്കാനുമായിരുന്നു അദ്ദേഹത്തിൻെറ പദ്ധതി.

എന്തിനാണ് ബ്രിട്ടീഷുകാർ ബംഗാൾ വിഭജനത്തിനൊരുങ്ങിയതു്? ഭരണസൌകര്യത്തിനെന്നായിരുന്നു അവരുടെ അവകാശവാദം. ദുരുദ്ദേശത്തോടുകൂടിയാണ് ബ്രിട്ടീഷുകാർ ഇതു ചെയ്യുതെന്ന് ഇന്ത്യാക്കാർ കരുതി. ദേശീയപ്രസ്ഥാനത്തിൻെറ ഉയത്തെഴുന്നേൽപ്പിനെ അടിച്ചമർത്താനായിരുന്നു ബ്രിട്ടീഷ് ഗവണ്മെണ്ട്



ആഗ്രഹിച്ചിരുന്നതു്. ഹിന്ദുക്കളെയും മുസ്ലീങ്ങളെയും തമ്മിൽത്തല്ലിച്ചു്, നാട്ടിൽ അനൈക്യമുണ്ടാക്കാനും അവരാഗ്രഹിച്ചു. ''വിഭജിച്ചു ഭരിക്കുക'' എന്ന തന്ത്രം അവർ സമർത്ഥമായി പ്രയോഗിക്കുകയായിരുന്നു. അവിഭക്തബംഗാളിൽ ന്യൂനപക്ഷമായ മുസ്ലീങ്ങൾക്കു് തന്നിമിത്തം പലേ അവശതകളും അനുഭവിക്കേണ്ടിവരുന്നുവെ

ന്ന ആശയത്തെ ബ്രിട്ടീഷ് ഉദ്യോഗസ്ഥന്മാർ വളർത്തിവിട്ടു. പുതുതായി രൂപംകൊള്ളുന്ന പൂർവ്വബംഗാൾ—ആസ്സാം പ്രവിശ്യയിൽ മുസ്ലീങ്ങൾ ഭൂരിപക്ഷമായിരിക്കുമെന്നും തന്മൂലം മുസ്ലീങ്ങൾക്ക് അതു ഗുണകരമായിരിക്കുമെന്നും അവർ പ്രചരിപ്പിച്ചു.

കോൺഗ്രസ്സ്, ബ്രിട്ടീഷ് ഗവണ്മെണ്ടിന്റെ ഉദ്ദേശങ്ങൾ മനസ്സിലാക്കി. എങ്കിലും ഇങ്ങിനെയൊരു നടപടി കൈക്കൊണ്ട്, ജനകീയാഭിപ്രായം പിച്ചിച്ചീന്താൻ ഗവണ്മെന്റ് തുനിയുമെന്ന് കോൺഗ്രസ്സ് കരുതിയില്ല. ഈ സമയമായപ്പോഴേക്കും, കോൺഗ്രസ്സിൽ ദാദാഭായ് നവറോജിയുടെയും, ഗോപാലകൃഷ്ണഗോഖലെയുടെയും നേതൃത്വത്തിലുള്ള മിതവാദികളെന്നും, ലോകമാന്യതിലകന്റെയും, ലജപത്റായിയുടെയും ബിപിൻ ചന്ദ്രപാലിന്റെയും നേതൃത്വത്തിലുള്ള തീവ്രവാദികളെന്നും രണ്ടു വിഭാഗങ്ങൾ രൂപം കൊണ്ടിരുന്നു. എങ്കിലും, ബംഗാൾ വിഭജനത്തെ എതിർക്കുന്നതിൽ ഇരുകൂട്ടരും ഒരുമിച്ചു.



ബിപിൻ ചന്ദ്രപാൽ

ബ്രിട്ടീഷ് ചരക്കുകൾ ബഹിഷ്കരിക്കാൻ അവർ തീരുമാനിച്ചു. ബംഗാളിലെ ഒരു ജനകീയനേതാവായ കൃഷ്ണകുമാർ മിത്രഇങ്ങിനെ പ്രഖ്യാപിച്ചു: ''നമുക്കെല്ലാം നമ്മുടെ മാതൃഭൂമിയുടെ നന്മയുടെ പേരിൽ, എന്തെല്ലാം അസൗകര്യങ്ങളുണ്ടായാലും സ്വദേശിച്ചരക്കുകൾ കിട്ടാനുള്ളപ്പോൾ അതു മാത്രമേ ഉപയോഗിക്കുകയുള്ളവെന്നും, വിദേശിച്ചരക്കുകൾ വാങ്ങുകയില്ലെന്നും പ്രതിജ്ഞയെടുക്കാം.''



രവീന്ദ്രനാഥ ടാഗോർ

എങ്കിലും ഗവണ്മെണ്ട് ഒട്ടും വിട്ടുകൊടുത്തില്ല. 1905 ഒക്ടോബർ 16-നു് അവർ ബംഗാൾ വിഭജനം പ്രഖ്യാപിച്ചു. അപ്പോൾ രവീന്ദ്രനാഥടാഗോർ ജനങ്ങളോടു് ഇങ്ങിനെ ആഹ്വാനം. ചെയ്തു.'' ഗവണ്മെണ്ടു് നമ്മെ വിഭജിക്കാൻ ദൃഢനിശ്ചയം ചെയ്തിരിക്കയാണു . എങ്കിലും നമ്മുടെ ഹൃദയങ്ങളെ വേർപെടുത്താൻ അവർക്കാ

വില്ല. ഒക്ടോബർ 16-ന നമുക്ക് ''രക്ഷാബന്ധനം നടത്താം. എന്തെന്നാൽ ''രക്ഷ'' ഐക്യത്തിന്റെ പ്രതീകമാണ്.''

''അന്ന് നമ്മുടെ അടുപ്പുകളിൽ തീ പുട്ടരുത്. അന്ന് എല്ലാവരും ഉപവസിക്കണം.'' എന്നും ജനങ്ങളെ നിർദ്ദേശിച്ചു.

1905 ഒക്ടോബർ 16 ബംഗാളാകമാനം ഒരു ദുഃഖദിനമായി ആചരിക്കപ്പെട്ടു. അന്നു പ്രഭാതത്തിൽ, സ്ത്രീപുരുഷന്മാർ സംഘം സംഘമായി ''വന്ദേമാതരം'' ആലപിച്ചുകൊണ്ട്, തെരുവുകളിലൂടെ അണിയണിയായി നീങ്ങി. കണ്ടുമുട്ടുന്നവർക്കെല്ലാം അവർ രക്ഷാബന്ധനം നടത്തി. ആയിരക്കണക്കിനാളുകൾ ഉപവസിച്ചു. സായാഹ്നത്തിൽ പലേടത്തും പ്രതിഷേധയോഗങ്ങൾ നടത്തപ്പെട്ടു. ഒരു യോഗത്തിൽ ഒരു ലക്ഷത്തിലേറെ ആളുകൾ സംബന്ധിച്ചു. പ്രസ്തുതയോഗത്തിൽ വച്ച് സ്വദേശിച്ചരക്കുകളുടെ ഉല്പാദനം പ്രോത്സാഹിപ്പിക്കാൻ ഒരു നിധി സമാരംഭിക്കുകയുണ്ടായി. അപ്പോൾ തന്നെ 50,000 രൂപ പിരിഞ്ഞുകിട്ടി. പലേടത്തും വിദേശിച്ചരക്കുകൾ കൂട്ടിയിട്ട് തീവെച്ചു. വിദേശിച്ചരക്കുകൾ വിൽക്കുന്ന കടകൾ പിക്കറ്റുചെയ്യുകയും ചെയ്തു.

ഗവണ്മെന്റിനെ ഇതെല്ലാം കോപാകുലമാക്കി. കിഴക്കൻ ബംഗാളിലെ ലെഫ്. ഗവർണറായ ഫുള്ളർ, നേതാക്കന്മാരെയെല്ലാം വിളിച്ചുവരുത്തി, ഭയങ്കരമായ ഭവിഷ്യത്തുകളുണ്ടാകുമെന്ന് താക്കീതു ചെയ്തു. പ്രക്ഷോഭണം അടിച്ചമർത്താൻ ഗൂർഖ പട്ടാളത്തെ ഉപയോഗിക്കുമെന്ന് ഫുള്ളർ മുന്നറിയിപ്പു നൽകി. വന്ദേമാതരം ആലപിക്കുന്നത് നിരോധിക്കുകയും ചെയ്തു.

ഈ ഭീഷണികളൊന്നും വിലപ്പോയില്ല. എരിതീയിൽ എണ്ണയൊഴിക്കാനേ അവ ഫലപ്പെട്ടുള്ളു. പ്രക്ഷോഭണം തീവ്രമായി. ''വന്ദേമാതരം'' അന്തരീക്ഷത്തിലെങ്ങും അലയടിച്ചു. ലാത്തിയും, വെടിയുണ്ടകളുമെല്ലാം ഗവണ്മെന്റു പ്രയോഗിച്ചുനോക്കിയെങ്കിലും ഒന്നും ഫലപ്പെട്ടില്ല. സ്വാതന്ത്ര്യഗീതത്തെ മൂകമാക്കാൻ കഴിഞ്ഞതുമില്ല.

ബരാസാലിൽ ഒരു സമ്മേളനം നടത്തപ്പെട്ടു. പോലീസ് അതിന്റെ നടത്തിപ്പുകാരെ വിളിച്ചുവരുത്തി. യോഗത്തിൽ 'വന്ദേ

മാതരം' പാടരുതെന്നു നിർദ്ദേശിച്ചു പ്രവർത്തകർ സമ്മതിക്കുകയും ചെയ്തു. പക്ഷെ സമ്മേളനത്തിലേക്കുള്ള പ്രതിനിധികൾ ഈ തീരുമാനമറിഞ്ഞു് കോപിഷ്ടരായി. ഭീരുത്വപൂർണ്ണമായ ഈ തീരുമാനത്തിനു വഴങ്ങുകയില്ലെന്നും, എന്തുതന്നെ സംഭവിച്ചാലും വന്ദേമാതരം പാടുകതന്നെ ചെയ്യുമെന്നു അവർ ശഠിക്കുകയും ചെയ്തു.

അവർ ''വന്ദേമാതരം'' ആലപിക്കുകതന്നെ ചെയ്തു. ഗാനാലാപത്തോടെ വേദിയെ സമീപിച്ചപ്പോൾ പോലീസ് അവരെ വലയംചെയ്തു്, ലാത്തികൊണ്ടു് നിർദ്ദയം തല്ലിത്തുടങ്ങി. പക്ഷെ അവർ കുറെക്കൂടി ഉച്ചത്തിൽ പാടിയതേ ഉള്ളൂ. സുരേന്ദ്രനാഥ ബാനർജിയെ തടവിലാക്കി. അദ്ദേഹം പിഴയൊടുക്കിയശേഷം, പുറത്തിറങ്ങി സമ്മേളനത്തിൽ സംബന്ധിച്ചു. ഗവൺമെൻറിൻെറ മർദ്ദനനടപടികളെയും മൃഗീയത്വത്തെയും സമ്മേളനം ഏകകണ്ഠമായി അപലപിച്ചു.

അടുത്ത ദിവസം സമ്മേളനം തുടരാൻ കഴിഞ്ഞില്ല ''വന്ദേമാതരം'' പാടുകയില്ലെന്നു് പോലീസിനു് ഉറപ്പു നൽകാൻ ആരും തയ്യാറായില്ല എന്നതാണു് കാരണം.

സ്വാതന്ത്ര്യപ്രസ്ഥാനത്തിനു് ആക്കംകൂടി. ബംഗാൾ വിഭജനം ഒരു പ്രാദേശിക പ്രശ്നമല്ലാതായിത്തീർന്നു. ഇന്ത്യയെ ഒട്ടാകെ ബാധിക്കുന്ന ഒരു പ്രശ്നമായിത്തീർന്നു അതു്. ബ്രിട്ടീഷ്ചരക്കുകൾ ബഹിഷ്കരിക്കൽ, എതിർപ്പിൻെറ കേന്ദ്രബിന്ദുവായിത്തീർന്നു. ചെറുകുട്ടികൾപോലും ആവേശഭരിതരായി. ബ്രിട്ടീഷ്കടലാസ്സിൽ എഴുതാൻ കോളേജ്‌വിദ്യാർത്ഥികൾ വിസമ്മതിച്ചു.

വിദ്യാഭ്യാസമുറപ്പെടെ, പാശ്ചാത്യമായതെന്തിനെയും ആളുകൾ വെറുത്തുതുടങ്ങി. തുടർന്നു് ബങ്ങ് ജാതീയ വിദ്യാ പരിഷത്ത് രൂപംകൊണ്ടു. ആ സംഘടന ഒരു ലക്ഷം രൂപ ശേഖരിച്ചു്, സ്കൂളുകളും കോളേജുകളും തുറന്നു കിഴക്കൻ ബംഗാളിൽ മാത്രം 24 സ്കൂളുകളോളം തുറക്കുകയുണ്ടായി. ദേശീയവിദ്യാഭ്യാസത്തോടൊപ്പം സ്വദേശിപ്രസ്ഥാനവും അതിവേഗം ശക്തിപ്രാപിച്ചുകൊണ്ടിരുന്നു കൈത്തറിവ്യവസായത്തിനു് വീണ്ടും സ്വന്തം കാലിൽ നിൽക്കാറായി.

# ഭീകരപ്രസ്ഥാനം രൂപംകൊള്ളുന്നു

ബംഗാളവിഭജനം വ്യാപകമായ അതൃപ്തിയുണ്ടാക്കിയെങ്കിലും ഗവണ്മെൻറ് അതു വകവച്ചില്ല. പ്രസിദ്ധരായ ഒൻപതു നേതാക്കന്മാർ നാടുകടത്തപ്പെട്ടു. പ്രക്ഷോഭണത്തിൽ സജീവമായി ഇടപെട്ടിരുന്നവരോടെല്ലാം ഗവണ്മെൻറ് കക്കശമായി പെരുമാറി.

ജനകീയപ്രക്ഷോഭണം വിജയകരമല്ലെന്നു തെളിഞ്ഞുവരുകയായിരുന്നു. അക്രമരഹിതമായ എതിർപ്പും, ബഹിഷ്കരണവുമൊന്നും, ബ്രിട്ടീഷ് ഭരണാധികാരികളെ ഏശുന്നതായി കണ്ടില്ല. ശക്തിപ്രയോഗം ഒരുപക്ഷെ കൂടുതൽ ഫലപ്രദമായേക്കാം. ശക്തിയെ ശക്തികൊണ്ടു വേണം നേരിടാൻ—ഈ അഭിപ്രായഗതി പ്രത്യേകിച്ചും യുവജനങ്ങളുടെ ഇടയിൽ ബലപ്പെട്ടുവന്നു.

ബംഗാളിലുടനീളം, വേഗംതന്നെ പരിശീലനകേന്ദ്രങ്ങൾ തുടങ്ങി. ഇവിടെ രാഷ്ട്രീയചർച്ച നടത്തുകയും, യുവജനങ്ങൾക്ക വെടിയായുധങ്ങളിൽ പരിശീലനം നൽകുകയും ചെയ്തു. ഈ യുവരാജ്യസ്നേഹികൾ നാടിനുവേണ്ടി സ്വജീവൻ ബലികഴിക്കാൻ തയ്യാറായി.

രാഷ്ട്രീയവിജ്ഞാനപ്രചരണത്തിൽ, പത്രങ്ങളുടെ പങ്ക് അത്യന്തം പ്രധാനമായിരുന്നു. ബംഗാളിൽ ഇത്തരം ''വന്ദേമാതരം'', ''യുഗാന്തർ'', ''സന്ധ്യ'' എന്ന മൂന്നു പത്രങ്ങളുണ്ടായി. ''വന്ദേമാതര''ത്തിൻെറ പത്രാധിപന്മാരിലൊരാളായിരുന്നു പ്രസിദ്ധനായ ബിപിൻചന്ദ്രപാൽ. വിപ്ലവപ്രവത്തനങ്ങൾക്ക കീത്തിനേടിയ



അരവിന്ദഘോഷ്

അരവിന്ദഘോഷ്, അതിലെ പ്രധാന ലേഖകന്മാരിൽ ഒരാളായിരുന്നു. അക്രമത്തിലൂടെയുള്ള വിപ്ലവത്തിന്റെ ശക്തനായ ഒരു പ്രചാരകനായിരുന്നു അദ്ദേഹം. ബലപ്രയോഗത്തിന്റെ ആവശ്യം ചൂണ്ടിക്കാണിച്ചുകൊണ്ട് അടിക്കടി അദ്ദേഹം പത്രത്തിലെഴുതി. യാചനയും, അഭ്യർത്ഥനയുംകൊണ്ട് ഒന്നും നേടാനാവില്ലെന്ന് ഘോഷ് വ്യക്തമാക്കി. സ്വഭാര്യസ്സ് അദ്ദേഹം ഇങ്ങിനെ എഴുതി, ''വയലുകളും, മൈതാനങ്ങളും, വനങ്ങളും, കുന്നുകളും നിറഞ്ഞ ഒരു ഭൂവിഭാഗമായാണ് മററുള്ളവർ ഇന്ത്യയെ കാണുന്നത്. പക്ഷെ ഇന്ത്യ എനിക്ക് എന്റെ അമ്മയാണ്. ആരെങ്കിലും അമ്മയുടെ ജീവന്നു ഭീഷണിയായാൽ, എന്താണ് മകന്റെ കടമ? ഒന്നും സംഭ

വിക്കാത്തമട്ടിൽ ശാപ്പാട്ടമടിച്ചു്, കുട്ടികളെയും കളിപ്പിച്ചു്, കത്തിയിരിക്കയാണോ വേണ്ടതു്? അതോ അമ്മയുടെ സംരക്ഷണത്തിന്ന ചാടിവീഴണോ?''

സ്വാമി വിവേകാനന്ദൻെറ ഇളയ സഹോദരൻ ഭൂപേന്ദ്രനാഥദത്തയായിരുന്നു ജൂഗാന്തറിൻെറ പത്രാധിപർ. 50,000 ത്തോളം പ്രതികം പ്രചാരമുണ്ടായിരുന്ന ആ പത്രം, അക്രമപ്രയോഗത്തെ തുറന്നു പിന്താങ്ങി. ഗവണ്മെൻറിനു് അതു പൊറുക്കാമായിരുന്നില്ല. അവർ ഭൂപേന്ദ്രനാഥിനെ അറസ്റ്റു്ചെയ്തു്, ദീർഘകാലത്തടങ്കലിന്ന ശിക്ഷിച്ചു. മകൻെറ തടവുശിക്ഷയെപ്പററി കേട്ടിട്ടും ഭൂപേന്ദ്രനാഥിൻെറ അമ്മ ഒരിററു കണ്ണീർപോലും പൊഴിച്ചില്ല. അവർ സന്തോഷിക്കയാണു് ചെയ്തതു്. ബംഗാളിലെ വനിതകൾ, ആകമാനമെന്നു പറയാം, അവരെ അഭിനന്ദിക്കാനെത്തിച്ചേന്നു.

അരവിന്ദഘോഷും അറസ്റ്റു്ചെയ്യപ്പെട്ടു അദ്ദേഹത്തിൻെറ വിചാരണവേളയിൽ ബിപിൻചന്ദ്രപാലിനെ ഒരു സാക്ഷിയായി വിളിച്ചെങ്കിലും, അദ്ദേഹം കോടതിയിൽ വന്നില്ല. അദ്ദേഹത്തെയും അറസ്റ്റു്ചെയ്തു. തന്മൂലം വിദ്യാത്ഥികൾ ഇളകിവശായി. അവർ കോടതിക്കു് പുറത്തൊരു പ്രകടനം നടത്തി. സുശീൽ സെൻ എന്നൊരു വിദ്യാത്ഥിയെ അറസ്റ്റു്ചെയ്തു ചമ്മട്ടിയ്ക്കടിച്ചു. ബിപിൻചന്ദ്രപാലിനെ ആറുമാസം തടവിന്ന ശിക്ഷിച്ചു.

രാജ്യമാസകലം പൊതുയോഗങ്ങൾ നിരോധിക്കപ്പെട്ടു. തുറന്നുള്ള എതിർപ്പു് അനുവദിക്കാതായപ്പോൾ, രാഷ്ട്രീയപ്രവത്തനം ഒളിവിലായി. ഗവണ്മെൻറിൻെറ കിരാതത്വത്തിൽ മനംമടുത്ത ജനങ്ങൾ ഒന്നുകിൽ വിജയം അല്ലെങ്കിൽ മരണം എന്നു തീരുമാനിച്ചു.

ബ്രിട്ടീഷു് ഉദ്യോഗസ്ഥന്മാരെ വധിക്കാൻ വിജയത്തിലും, പരാജയത്തിലും കലാശിച്ച അനവധി ശ്രമങ്ങൾ നടത്തപ്പെട്ടു. 1908 ഏപ്രിൽ 30-നു്, പ്രൊഫുല്ലചക്കി, ഖുദിറാംബോസു് എന്ന രണ്ടു യുവാക്കൾ ഒരു ബ്രിട്ടീഷു് ഉദ്യോഗസ്ഥനെ വെടിവച്ചു. അയാൾക്കൊന്നും പററിയില്ലെങ്കിലും, രണ്ടു ഇംഗ്ലീഷുകാരികൾ, ഒരു



പ്രൊഫുല്ലചക്കി

അമ്മയും മകളും അബദ്ധത്തിൽ മരണപ്പെട്ടു. പ്രൊഫുല്ല ആത്മഹത്യ ചെയ്തു. ഖുദിറാംബോസിനെ അറസ്റ്റ്ചെയ്ത് തൂക്കിക്കൊന്നു. അവനു 15 വയസ്സേ പ്രായമുണ്ടായിരുന്നുള്ളു. ഇത്ര ചെറുപ്പമായ ഒരു കുട്ടിയോടു കാട്ടിയക്രൂരത നാടിനെ നടുക്കിക്കളഞ്ഞു.

കുറെ നാൾ കഴിഞ്ഞ്, കല്ക്കത്തയ്ക്കടുത്ത് മണക്താലയിൽ, പോലീസ് ഒരു രഹസ്യബോംബു ഫാക്ടറി കണ്ടുപിടിച്ചു. അര



ഖുദീ റാം ബോസ്

വിന്ദഘോഷ് ഉൾപ്പെടെ 34 പേരെ തത്സംബന്ധമായി അറസ്റ്റ് ചെയ്തു് വിചാരണചെയ്തു, ആലിപ്പൂർ ഗൂഢാലോചനക്കേസ് എന്നാണു്, ഈ വിചാരണ പരക്കെ അറിയപ്പെട്ടിരുന്നതു്. ഈ കേസിൽ അരവിന്ദഘോഷിനുവേണ്ടി ഹാജരായ ചിത്തരഞ്ജൻ ദാസ്



ഫീസൊന്നും വാങ്ങിയില്ലെന്നു മാത്രമല്ല, കേസു നടത്തിപ്പിനു പണമുണ്ടാക്കാൻവേണ്ടി, തന്റെ കുതിരവണ്ടി വിൽക്കുകപോലും ചെയ്തു.

ബംഗാളിലാരംഭിച്ച ഭീകരപ്രസ്ഥാനം നാടാകെ വ്യാപിച്ചു. പഞ്ചാബിലും, കൂട്ടത്തിൽ അതു ശക്തിയാർജ്ജിച്ചു. അവിടെ ഒരു ബ്രിട്ടീഷ്പത്രപ്രവർത്തകൻ തന്റെ വേലക്കാരനെ വെടിവച്ചു കൊന്നു. അയാളെ വിചാരണചെയ്തെങ്കിലും, വെറുതെ വിടാനായിരുന്നു ജൂറിയുടെ തീരുമാനം. ഇതു് ഒരു ഒററപ്പെട്ട സംഭവമായിരുന്നില്ല. പഞ്ചാബിലെ പത്രങ്ങളും, ഏകകണ്ഠമായി ഇത്തരം സംഭവങ്ങളെ അപലപിച്ചു.

അക്കാലത്തു് പഞ്ചാബിൽ ഏററവും ജനസമ്മതനായ നേതാവായിരുന്ന ലാല ലാജ്പത്റായ്. ഗവണ്മെൻറിനോടിടപെട്ട പ്പോഠം മിതത്വവും, മുൻകരുതലും ഉണ്ടായിരിക്കുന്നതിലേറെ വിപ്ലവം പ്രചരിപ്പിക്കുന്നതിൽ അദ്ദേഹം തിലകനോട്ടം ബിപിൻ ചന്ദ്രപാലിനോടും സഹകരിച്ചു. ബ്രിട്ടീഷുകാരോട്ടു് എതിർപ്പു് സംഘടിപ്പിക്കാൻ അദ്ദേഹം പഞ്ചാബിലാകമാനം സഞ്ചരിച്ചു. അനേകം യുവജനങ്ങഠം അദ്ദേഹത്തോട്ട ചേൻ്നു. അവരിൽ ഒരാളായിരുന്ന സർദാർ അജിത്സിംഗ്. സുപ്രസിദ്ധ വിപ്ലവകാരിയായ ഭഗത്സിംഗിൻെറ അമ്മാവനായിരുന്നു അദ്ദേഹം. ബ്രിട്ടീഷ് ഗവണ്മെൻറ് അവരുടെ പ്രവത്തനങ്ങളെ ഇഷ്ടപ്പെട്ടില്ല. തന്മൂലം 1907 മേയ് 14-നു്, ലാജ്പത്റായിയും, അജിത്സിങ്ങും അറസ്റ്റുചെയ്യപ്പെട്ടു. ബ്രിട്ടീഷുകാർ അവരെ മാൻഡലേയിലേക്ക നാട്ട കടത്തി.

പഞ്ചാബ്ജനതയെ ഇതു കോപാകുലരാക്കി. ''വിദേശികഠം ഇന്ത്യ വിടുക. ഇരട്ടത്താപ്പുകാരായ വഞ്ചകപ്പരിഷ ഇന്ത്യ വിടുക'' മുതലായ മുദ്രാവാക്യങ്ങഠം തെരുവുകളിൽ മുഴങ്ങിത്തുടങ്ങി. ബംഗാളിലെ ''വന്ദേമാതരം''പോലെ താഴെപ്പറയുന്ന ഗാനം, പഞ്ചാബിൽ എങ്ങും പ്രചരിച്ചു.

''അല്ലയോ ജാട്ടേ, നീ നിൻെറ മാനം കാത്താലും,
വെള്ളക്കാർ നിന്നെ കവർന്നിരിക്കുന്നു
നമുക്ക തോൽവിയില്ല
വാക്കുകൊണ്ടൊന്നും നേടാനാവില്ല
ഒരു പരിഹാരം കാണാൻ ഉണരൂന്നേഴുന്നേല്ക്ക
നിനക്ക നിൻെറ വക നഷ്ടപ്പെടുകയാണു്
ബംഗാളിനെ നോക്കുക.''

തിലകനായിരുന്നു മഹാരാഷ്ട്രയിലെ പ്രമുഖനേതാവു്. 'കേസരി' എന്ന തൻെറ പത്രത്തിലൂടെ വികാരോത്സുകമായ ദേശീയത്വം പ്രചരിപ്പിക്കാൻ അദ്ദേഹം ശ്രമിച്ചെങ്കിലും, ഭീകരപ്രസ്ഥാനത്തെ അദ്ദേഹം പിന്താങ്ങിയില്ല എന്നിട്ടും, അദ്ദേഹത്തെ അറസ്റ്റു് ചെയ്തു് 6 വർഷത്തേക്കു് നാടുകടത്താനും, 1000 രൂപ പിഴയും



ലാലാ ലാജ്പത്റായ്

ശിക്ഷിച്ചു. എന്തെങ്കിലും പറയാനുണ്ടോ എന്നു്, വിചാരണചെയ്ത ജഡ്ജി ചോദിച്ചപ്പോൾ തിലകൻ ഇങ്ങിനെ മറുപടി നൽകി.



കനൈലാൽ

"ജൂറിയുടെ വിധിയെന്തായാലും ഞാൻ നിരപരാധിയാണ്. പ്രപഞ്ചനിയന്താവായ ഒരു പരാശക്തിയുണ്ട്. ഞാൻ സ്വതന്ത്രനായിരിക്കുന്നതിലുമേറെ, എന്റെ ലക്ഷ്യസാദ്ധ്യത്തിന്, എന്റെ തടങ്കലാണ് നല്ലതെന്ന് ദൈവം കരുതുന്നുണ്ടാവാം."

അനീതിയും, മർദ്ദനവും ഭീകരപ്രസ്ഥാനത്തിന്റെ വളർച്ചക്ക് വക നൽകി. ഒരു ചെറുസംഘം വിപ്ലവകാരികളെ സംബന്ധിച്ചിടത്തോളം രാഷ്ട്രീയകൊലപാതകങ്ങൾ സ്വീകാര്യമായ പ്രതികാരനടപടിയായി.

ഒരു കവിതാഗ്രന്ഥം പ്രസിദ്ധീകരിച്ചുവെന്ന കുറ്റത്തിന് ഗണേശ് ദാമോദർ സവർക്കറെ ആൻഡമാനിൽ ജീവപര്യന്തം തട



വിനു ശിക്ഷിച്ചു. ആറു മാസം കഴിഞ്ഞു്, അദ്ദേഹത്തെ ശിക്ഷിച്ച മജിസ്ട്രേട്ടു് ഇംഗ്ലണ്ടിലേക്കു തിരിച്ചപ്പോൾ, അയാൾ വെടിവെച്ചു കൊല്ലപ്പെട്ടു. വൈസ്രോയിയായിരുന്ന മിൻറോ പ്രഭുവിനെ കൊല്ലാനും ഒരു ശ്രമം നടന്നു.

ഇന്ത്യൻ ഭീകരപ്രവർത്തകസംഘങ്ങൾ, വേഗം മററു രാജ്യങ്ങളിലേക്കും തങ്ങളുടെ പ്രവർത്തനം വ്യാപിപ്പിച്ചു. ഇംഗ്ലണ്ടിൽ, ശ്യാംജി കൃഷ്ണവർമ്മ പ്രവർത്തനമാരംഭിച്ചു. പിൽക്കാലത്തു് വിനായകു് ദാമോദർ സവർക്കറും അദ്ദേഹത്തോടു ചേർന്നു. ശ്യാംജി കൃഷ്ണവർമ്മയാണു് ഇന്ത്യൻ ഹോം റൂൾ സൊസൈററി സ്ഥാപിച്ചതു്. സവർക്കർ അതിൻെറ പ്രവർത്തനത്തിൽ വളരെ താല്പര്യം കാണിക്കുകയും, അതോടൊപ്പം, രഹസ്യമായി ഇന്ത്യയിലേക്കു് വിപ്ലവകാരികൾക്കു് ആയുധങ്ങൾ കയററി അയയ്ക്കാൻ ഏർപ്പാടുണ്ടാക്കുകയും ചെയ്തു.

വില്യം കഴ്സൺ വൈലിയെ വെടിവെച്ചുകൊന്ന മദൻലാൽ ധിംഗ്ര, സവർക്കറുടെ ഒരു സഹപ്രവർത്തകനായിരുന്നു. ധിംഗ്ര യെ തൂക്കിക്കൊന്നു. സവർക്കറെ ഇന്ത്യയിൽ കൊണ്ടുവന്നു വിചാരണചെയ്ത്, അന്തമാനിൽ ജീവപര്യന്തം തടവിനു ശിക്ഷിച്ചു.

സുപ്രസിദ്ധ വിപ്ലവകാരിയായ ലാലാഹർദയാലാണ് അമേരിക്കയിൽ ഈ പ്രസ്ഥാനം ആരംഭിച്ചത്. ഒന്നാം ലോകമഹായുദ്ധകാലത്ത് അദ്ദേഹത്തെ അറസ്റ്റ്ചെയ്തെങ്കിലും, പിന്നീട് ജാമ്യത്തിൽ വിടുകയുണ്ടായി. അധികം കഴിയുംമുമ്പ്, അദ്ദേഹം സ്വിററ്സർലണ്ടിലേക്കു രക്ഷപ്പെട്ടു.

ഈ വിപ്ലവകാരികളെല്ലാം ധീരന്മാരും, രാജ്യസ്നേഹികളുമായിരുന്നു. ബ്രിട്ടീഷുകാർപോലും അവരെ മനസ്സാ അഭിനന്ദിച്ചു.

ബംഗാളിലെ ഒരു പ്രസിദ്ധ വിപ്ലവകാരിയായ കനായി ലാലിനെ തൂക്കിക്കൊന്നശേഷം, മൃതദേഹം ഏറ്റുവാങ്ങാൻ ബന്ധുക്കളും സ്നേഹിതന്മാരും ജയിലിലെത്തി. ഒരു ബ്രിട്ടീഷ് ഉദ്യോഗസ്ഥനായിരുന്നു അവരെ മൃതദേഹത്തിനടുത്തേക്കു നയിച്ചത്, ആപാദചൂഡം മൂടിക്കിടത്തിയിരുന്ന മൃതദേഹം കണ്ട് ബന്ധുക്കൾ വാവിട്ടുകരഞ്ഞുപോയി. അപ്പോൾ, ആ ബ്രിട്ടീഷുകാരൻ അവരെ ഇങ്ങിനെ ആശ്വസിപ്പിച്ചു:

''നിങ്ങളെന്തിനു കരയുന്നു? അദ്ദേഹം ഒരു രക്തസാക്ഷിയായി. അദ്ദേഹത്തിനു ജന്മമരുളിയ രാജ്യം അനുഗൃഹീതമാണ്. നമ്മളൊക്കെ എന്നെങ്കിലും മരിക്കും. ഇത്തരം ഒരു മഹച്ചരമം എത്രപേർക്ക് വിധിച്ചിട്ടുണ്ട്?''

ഇതൊക്കെയാണെങ്കിലും, ഈ പ്രസ്ഥാനത്തിന് വളരെ ശക്തിയാർജ്ജിക്കാൻ കഴിഞ്ഞില്ല. കർഷകരെയും, തൊഴിലാളികളെയും അതാകർഷിച്ചില്ല. സ്വാതന്ത്ര്യത്തിൻെറ വിത്തു വിതയ്ക്കാനല്ലാതെ, അതു വളർന്നു തഴച്ച് ഫലമണിയുന്നതു കാണാൻ ഭീകരപ്രസ്ഥാനനേതാക്കൾക്കു കഴിഞ്ഞില്ല.



# കോൺഗ്രസ്സിൽ ഒരു പുതിയ വഴിത്തിരിവ്

കോൺഗ്രസ്സിൽ രണ്ടു വിഭാഗങ്ങൾ രൂപംകൊണ്ടിരുന്നു — മിതവാദികളും, തീവ്രവാദികളും. ഇരുവിഭാഗങ്ങളും സ്വയംഭരണം ആഗ്രഹിച്ചുവെങ്കിലും, ആ ലക്ഷ്യസാദ്ധ്യത്തിനു് ഭിന്നമാർഗ്ഗങ്ങൾ കൈക്കൊള്ളാനാണു് അവർ ആഗ്രഹിച്ചതു്. ഗവണ്മെണ്ടിന്റെ മേൽ സമ്മർദ്ദം ചെലുത്താൻ ഒരു ബഹുജനപ്രക്ഷോഭണം തുടങ്ങാനായിരുന്നു തീവ്രവാദികളുടെ ശ്രമം. മിതവാദികളാകട്ടെ മിതത്വവും, ഭരണഘടനാവിധേയവുമായ ഉപാധികളും കൈക്കൊള്ളാൻ ആഗ്രഹിച്ചു. ബംഗാൾ വിഭജനത്തെ എതിർക്കാൻ, ഇരുകൂട്ടരും യോജിച്ചു. മിതവാദികളുടെ നേതാവായ ഗോഖലെയായിരുന്നു ഈ സമയം കോൺഗ്രസ്സദ്ധ്യക്ഷൻ. ഇന്ത്യയോടു് കുറെക്കൂടി സഹാനുഭൂതിയുള്ള ഒരു നയം അവലംബിക്കാൻ ബ്രിട്ടീഷ്ഗവണ്മെണ്ടിനെ പ്രേരിപ്പിക്കാനായി അദ്ദേഹം ഇംഗ്ലണ്ടിലേക്കു പോകണമെന്നു് തീരുമാനിക്കപ്പെട്ടു.

ഗോഖലെയുടെ ഇംഗ്ലണ്ടുസന്ദർശനം ഒരു പരാജയമായിരുന്നു. അതോടെ മിതവാദികൾക്കു് ദൗർബ്ബല്യം സംഭവിക്കുകയും, ആളുകൾ കൂടുതലായി തീവ്രവാദികളോടു അടുക്കുകയും ചെയ്തു. 1906-ലെ കൽക്കത്താ സമ്മേളനത്തിൽ, ഒരു പിളർപ്പു് ഒഴിവാക്കാൻ സമ്മേളനാദ്ധ്യക്ഷനായ ദാദാഭായ് നവറോജിക്കു വളരെ ബുദ്ധിമുട്ടുണ്ടാക്കിയ രീതിയിൽ ഈ വിടവു് വർദ്ധിച്ചുവന്നു. ''സ്വരാജ്യ'' എന്ന പദത്തിനു് രൂപം നൽകിയതു് കൽക്കത്താ സമ്മേളനത്തിൽവച്ചു്, നവറോജിയാണു്. അദ്ദേഹം ഉൽബോധിപ്പിച്ചു. ''ഒരു പ്രസ്ഥാനം തുടങ്ങുക. പക്ഷെ അതു്, ഊർജ്ജസ്വലമായ ഒരു പ്രക്ഷോഭണ



ദാദാഭായ് നവറോജി

മായിരിക്കണം.'' അതു് സമാധാനപരമായിരിക്കാനും, ക്രമം കെട്ടുപോകാതിരിക്കാനും പ്രത്യേകം ശ്രദ്ധിക്കണം.''

അടുത്ത സമ്മേളനമായപ്പോഴേയ്ക്കും തീവ്രവാദികൾ കൂടുതൽ ശക്തി നേടി ഗവണ്മെണ്ടുജോലികളും സ്ഥാപനങ്ങളും സംഘടനകളും ബഹിഷ്കരിക്കുക എന്ന നയത്തിനു് പൊതുവിൽ ആനുകൂല്യം ലഭിച്ചു. അപ്പോഴാണു് അദ്ധ്യക്ഷപദത്തെച്ചൊല്ലി അഭിപ്രായവ്യത്യാസമുണ്ടായതു്. ലാലാ ലാജ്പതു് റോയ് അദ്ധ്യക്ഷപദം സ്വീകരിക്കാൻ വിസമ്മതിച്ചപ്പോൾ, മിതവാദികൾ ഡോ. രാഷ്ബിഹാരി ബോസിനെ തങ്ങളുടെ സ്ഥാനാർത്ഥിയായി പ്രഖ്യാപിച്ചു. തീവ്രവാദികൾ അദ്ദേഹത്തെ അംഗീകരിക്കാൻ വിസമ്മതിച്ചു. സമ്മേളനത്തിൽ ബഹളമായി. ലാടം തറച്ച ഒരു ചെമന്ന ഷൂസ് സുരേന്ദ്രനാഥബാനർജിയുടെ നേർക്കു് ആരോ വലിച്ചെറിഞ്ഞു. അതു് അദ്ദേഹത്തിന്റെ കവിളത്തു കൊണ്ടിട്ടു്, ഫിറോസ്ഷാമേത്തയുടെ ദേഹത്തു ചെന്നുവീണു. ബഹളം അനിയന്ത്രിതമായി. ഒന്നും വകവയ്ക്കാതെ നിന്ന ലോകമാന്യതിലകന്റെ നേർക്കു് ആളുകൾ വടിയും ചുഴററി അടുത്തു. അദ്ദേഹത്തിന്റെ ഏററവും വലിയ രാഷ്ട്രീയപ്രതിയോഗിയായ ഗോഖലെയായിരുന്നു, അപ്പോൾ തിലകനു മുമ്പിൽ ഒരു കോട്ടപോലെ ഉറച്ചുനിന്നു് അദ്ദേഹത്തെ രക്ഷിച്ചതു്.



ഇരുകൂട്ടരുമായുള്ള ഭിന്നിപ്പ് അപരിഹാര്യമായി. ഗവമെൻ്റിന് ദൈവദത്തമായ ഒരവസരമായിരുന്നു ഇത്. ദേശീയപ്രസ്ഥാനത്തിനെ ദുർബ്ബലമാക്കാൻ ഇതു ഗവമെൻ്റിനൊരവസരം നൽകി. മിതവാദികളെ വശപ്പെടുത്താൻ ലക്ഷ്യമാക്കിക്കൊണ്ട്, ഭരണപരിഷ്കാരങ്ങളേർപ്പെടുത്തുന്നതാണെന്ന് ഗവമെൻ്റ് പ്രഖ്യാപിച്ചു. അങ്ങിനെ, ഇന്ത്യക്കാരെ, ഭരണത്തിൽ കൂടുതൽ സഹകരിക്കാൻ എന്ന പേരിൽ മിൻ്റോ മോർലി പരിഷ്കാരങ്ങൾ നടപ്പിലാക്കപ്പെട്ടു.

എന്തായിരുന്നു മിൻ്റോ-മോർലി പരിഷ്കാരങ്ങൾ? വൈസ്രോയിയുടെ നിർവഹണസമിതിയിൽ ഒരു ഇന്ത്യക്കാരനെങ്കിലും ഉണ്ടായിരിക്കണമെന്ന് അവ വ്യവസ്ഥചെയ്തു. ചില ഉപാധികൾക്ക് വിധേയമായി ജനാധിപത്യപരമായ തിരഞ്ഞെടുപ്പ് എന്ന തത്വം അംഗീകരിക്കപ്പെട്ടു. നിയമസഭകളിൽ, ഇന്ത്യക്കാരുടെ അംഗസംഖ്യ വർദ്ധിപ്പിച്ചു. എങ്കിലും തിരഞ്ഞെടുക്കപ്പെട്ട അംഗങ്ങൾ ന്യൂനപക്ഷമായി തുടർന്നതേയുള്ളു. അവർക്ക് അധികാരങ്ങൾ നൽകപ്പെട്ടിരുന്നില്ല. ബജററുസമ്മേളനവേളയിൽ ഉപക്ഷേപങ്ങളവതരിപ്പിക്കാനും, ഉപദേശിക്കാനും, വിമർശിക്കാനുംമാത്രമേ അവർക്ക് അവകാശമുണ്ടായിരുന്നുള്ളു.

പ്രസ്തുത നിയമം വിനാശകരമായ ഒരു കീഴ്‌വഴക്കം സൃഷ്ടിച്ചു. വർഗ്ഗീയപ്രാതിനിധ്യം എന്ന തത്വത്തിന് അംഗീകാരം നൽകലായിരുന്നു അത്. നിയോജകമണ്ഡലങ്ങൾ പുനസ്സംഘടിപ്പിച്ച്, മുസ്ലീങ്ങൾക്ക് പ്രത്യേക സീററുകൾ സംവരണം ചെയ്തു. ഹിന്ദുക്കളുടെ കൂട്ടത്തിൽ 7000 രൂപായിലേറെ ഭൂനികുതി കൊടുക്കുന്നവർക്കുമാത്രമേ കേന്ദ്രനിയമസഭയിലേക്ക് വോട്ടു ചെയ്യാൻ അവകാശമുണ്ടായിരുന്നുള്ളു. എന്നാൽ 750 രൂപ നികുതി കൊടുക്കുന്ന മുസ്ലീങ്ങൾക്കും ഇതേയവകാശം നൽകപ്പെട്ടു.

ഇതിൽനിന്നു ഇന്ത്യക്കാർക്ക് എന്താണ് കിട്ടിയത്? ഈ പരിഷ്കാരങ്ങൾ ഹിന്ദുക്കളെയും മുസ്ലീങ്ങളെയും തമ്മിൽ അകററി. പ്രത്യേകതാല്പര്യങ്ങളുള്ള ഒരു പ്രത്യേകജനതയെന്നു സ്വയം കരു

താൻ ഈ പരിഷ്ക്കാരങ്ങൾ മുസ്ലീങ്ങളെ പ്രേരിപ്പിക്കുകയും, തന്നിമിത്തം അനൈക്യമുണ്ടാമുണ്ടാകുകയും ചെയ്തു. ''വിഭജിച്ചു ഭരിക്കുക'' എന്നറിയപ്പെടുന്ന നയമായിരുന്നു ഇതു്. അതിനും പുറമെ, ഈ പരിഷ്ക്കാരങ്ങൾകൊണ്ടു് മിതവാദികൾ തൃപ്തിപ്പെട്ടതായി കാണപ്പെട്ടതുകൊണ്ടു് അവരും തീവ്രവാദികളും തമ്മിലുള്ള അകൽച്ച വർദ്ധിച്ചു. മിതവാദികളുടെ പക്ഷം പിടിച്ചു്, തീവ്രവാദികളെയും, വിപ്ലവകാരികളെയും ഒററപ്പെടുത്താൻ ശ്രമിച്ചുപോന്ന ബ്രിട്ടീഷുകാർക്കു് ഇതു് ഒരനുഗ്രഹമായി. ആകെക്കൂടി സ്വാതന്ത്ര്യപ്രസ്ഥാനത്തിൻെറ ഊർജ്ജസ്വലത വളരെയേറെ ചോർന്നുപോകാനിടയായി.





## ദൽഹി ദർബാറും ബംഗാൾവിഭജനം റദ്ദാക്കലും

1910 അവസാനത്തോടെ ഹാർഡിഞ്ച് പ്രഭു ഇന്ത്യൻ വൈസ്രോയിയായി. യൂറോപ്പ് ആകെ കലങ്ങിമറിഞ്ഞിരുന്ന കാലം, ഒരു



ആഗോളയുദ്ധം ആസന്നമെന്നു തോന്നി. ഇന്ത്യക്കാരുടെ പിന്തുണ ഉറപ്പു് വരുത്തുന്ന ഒരു നയം പിന്തുടരാൻ ബ്രിട്ടീഷുകാരാഗ്രഹിച്ചു. അതുകൊണ്ടു്, അടുത്ത കൊല്ലം ദൽഹിയിൽ ഒരു ദർബാർ നടത്തുന്നതാണെന്നു് വൈസ്രോയി പ്രഖ്യാപിച്ചു. ജോർജു് അഞ്ചാമൻ രാജാവും മേരി രാജ്ഞിയും അതിൽ സന്നിഹിതരാകുമെന്നു പ്രതീക്ഷിച്ചു.

ബംഗാൾ വിഭജനം ഉപേക്ഷിക്കപ്പെടുംവരെ, നാട്ടിൽ സമാധാനമുണ്ടാവുകയില്ലെന്നു ബ്രിട്ടീഷുകാർക്കറിയാമായിരുന്നു. ജോർജ് പഞ്ചമന്റെ കിരീടധാരണം ഒരവസരമാക്കിക്കൊണ്ടു്, സുഗമമായി കാര്യം നടത്തുകയും ചെയ്യാം. ബ്രിട്ടീഷുകാർക്കു് ലജ്ജിക്കേണ്ട ആവശ്യം വരില്ലല്ലോ.

ദർബാർ അത്യാഡംബരപൂർവ്വം ആഘോഷിച്ചു. എല്ലാ ഇന്ത്യൻ രാജാക്കന്മാരും, ഉയർന്ന ഉദ്യോഗസ്ഥന്മാരും ഭൂവുടമകളും അതിൽ സംബന്ധിച്ചു. ദർബാറിൽ രണ്ടു രാജകീയവിളംബരങ്ങളുണ്ടായി. ഇന്ത്യൻ തലസ്ഥാനം കൽക്കത്തയിൽനിന്നും ദൽഹിയിലേക്കു മാററുമെന്നും, ബംഗാൾ വിഭജനം റദ്ദാക്കി, ബംഗാളിനെ തനതായൊരു ഗവർണ്ണറുള്ള ഒരു സംസ്ഥാനമാക്കുമെന്നും ആയിരുന്നു അവ.

കോപാകുലരായ ഇന്ത്യക്കാരെ സമാധാനിപ്പിക്കാൻ ഇതു് ഒരു നല്ല നീക്കമായിരുന്നു. എന്നിരിക്കിലും, കോൺഗ്രസ്സു്നേതാക്കന്മാർ ഇത്തരത്തിലുള്ള ചെറിയ ഇളവുകളാൽ വഞ്ചിതരായിപ്പോകരുതെന്നു നാട്ടുകാരെ താക്കീതുചെയ്തു. സ്വാതന്ത്ര്യലബ്ധിക്കുള്ള യാത്രയിൽ കാണാൻ ഇടവന്ന സാവധാനനയത്തെ അവർ വിമർശിച്ചു.

ദൽഹി ദർബാർ ഇന്ത്യയുടെ സ്വാതന്ത്ര്യസമരയാത്രയിലെ ഒരു വഴിത്തിരിവായിരുന്നു. ബംഗാൾവിഭജനംമൂലം ഉണ്ടായ അനീതി തിരുത്തപ്പെട്ടു. ഇന്ത്യക്കാർ തങ്ങളുടെ ശക്തിയെപ്പററി നല്ലപോലെ മനസ്സിലാക്കി. എങ്കിലും പിന്നെയും വളരെ അധികം ചെയ്യേണ്ടതുണ്ടായിരുന്നു; സ്വാതന്ത്ര്യലബ്ധിക്കുവേണ്ടി ഇനിയും എത്രയോ സമരങ്ങൾ ചെയ്യേണ്ടതുണ്ടായിരുന്നു.



# ഈ പരമ്പരയിലെ പുസ്തകങ്ങൾ

| | |
|---|---|
| ബാപ്പു(മഹാത്മാഗാന്ധിയുടെ സചിത്ര ജിവചരിത്രം രണ്ടു ഭാഗങ്ങളിൽ) | — രചനയും ചിത്രണവും: എഫ്. സി ഫ്രീററസ് |
| പക്ഷി നിരീക്ഷണം | — ജമാൽ ആരാ |
| നമ്മുടെ നദികളുടെ കഥ (ഒന്നാം ഭാഗം) | — ലീലാമജുംദാർ |
| ഹിമാലയത്തിന്റെ കൊടുമുടിയിലേയ്ക്ക് | — ബ്രിഗേ: ഗ്യാൻസിംഗ് |
| പ്രകാശത്തിന്റെയും ഉല്ലാസത്തിന്റെയും കഥകൾ | — മനോജ്ദാസ് |
| നമ്മുടെ തീവണ്ടികൾ | — ജഗ്ജിത് സിംഗ് |
| അവർ കണ്ട ഇന്ത്യ | — കെ. സി. ഖന്ന |
| നമുക്കൊരു നാടകം കളിക്കാം | — ഉമാ ആനന്ദ് |
| മാർജ്ജാരകുടുംബം | — എം. ഡി. ചതുർവേദി |
| പണ്ടൊരു കാലത്ത്....(രണ്ടു ഭാഗങ്ങൾ) | — എം. ചോക്സി & പി. എം. ജോഷി |
| രോഹന്തനും നന്ദ്രിയനും | — കൃഷ്ണ ചൈതന്യ |
| ബഡാ പാനി | — ലീലാ മജുംദാർ |
| സനാതനകഥകൾ | — ശാന്താ രങ്കാചാരി |
| വീരകഥകൾ | — രാജേന്ദ്ര അവസ്ഥി |
| ലോകത്തിന്റെ മുഖഛായ മാററിയ കണ്ടുപിടുത്തങ്ങൾ (രണ്ടു ഭാഗങ്ങളിൽ) | — മീർനജാബത് അലി |
| സ്വരാജ്യത്തിന്റെ കഥ (രണ്ടാം ഭാഗം) | — സുമംഗൽ പ്രകാശ് |
| തപാൽ മുദ്രകളുടെ അത്ഭുത കഥ | — എസ്. പി. ചാററർജി |
| ഹോക്കി: ഇന്ത്യയിൽ | — ശരദിന്ദുസന്യാൽ |
| അയോദ്ധ്യയിലെ രാജകുമാരൻ | — ഹൻസാ മേത്താ |
| സോനയുടെ ധീരകൃത്യങ്ങൾ | — താരാ തിവാരി |
| പൂവും തേനീച്ചയും | — അശോക് ദാവർ |
| എല്ലാവരുടേയും കൂട്ടുകാരൻ എല്ലാവർക്കുംചങ്ങാതി | — ഉമാശങ്കർ ജോഷി |
| ഒളിമ്പിക്സും അതിന്റെ നായകന്മാരും | — മെൽവിൽ ഡിമെല്ലോ |
| നമ്മുടെ നദികളുടെ കഥ (രണ്ടാം ഭാഗം) | — അഴ. വള്ളിയപ്പ |
| സർവ്വകാലത്തേക്കുമുള്ള സദ്ഗ്രന്ഥങ്ങൾ | — മനോജ്ദാസ് |
| മരങ്ങളുടെ ലോകം | — റസ്കിൻ ബോണ്ട് |
| മോറ | — മുൽക്ക്രാജ്ആനന്ദ് |
| ബാലകഥാശാഖി | — സുഗതകുമാരി |
| ഈ ലോകം എനിക്ക് ഇഷ്ടമാണ് | — ജയന്തി മനോകരൻ |

ഈ പുസ്തകങ്ങൾ എല്ലാ ഭാരതീയഭാഷകളിലും കിട്ടുന്നതാണ്

Printed at: Saraswati Art Printers, 8247/2, New Anaj Mandi, Delhi-110006